# Dostoevsky
# PUSHKIN SPEECH

# കവിയും പ്രവാചകനും

## ദസ്തയേവ്സ്കി



പരിഭാഷ

**മരുളൂർ പുരുഷോത്തമൻ**

# ഉള്ളടക്കം

# ആമുഖം

മാതൃഭൂമിയുടെ മഹത്വത്തിൽ അഭിമാനിക്കുന്ന സാധാരണ ജനങ്ങളെ മുൻനിർത്തി സാർവദേശീയമായ ഒരു സമന്വയസാദ്ധ്യതയാണ സ്വന്തം കൃതികളിൽ പുഷ്ക്കിൻ അവതരിപ്പിക്കാൻ ശ്രമിച്ചത്. അദ്ദേഹം മുന്നോട്ടുവെച്ച നിലപാടുകളുടെ പ്രസക്തി വ്യക്തമായിത്തന്നെ മനസ്സിലാക്കാൻ ദസ്തയേവ്സ്ക്കിക്കു കഴിഞ്ഞു. പിന്നീടു നവോത്ഥാനത്തിന്റെ പേരിൽ യൂറോപ്യൻവിദ്യാഭ്യാസരീതി റഷ്യയിലേക്കു് ഇറക്കുമതി ചെയ്യാൻ പുറപ്പെട്ട പുരോഗമന വാദികൾക്കെതിരെ കർക്കശമായ നിലപാടെടുക്കാൻ ആ തിരിച്ചറിവ് അദ്ദേഹത്തെ സഹായിച്ചു. റഷ്യയുടെ മാത്രമല്ല, ലോകത്തിന്റെ തന്നെ ഭാവിയെ സംബന്ധിച്ചു പുഷ്ക്കിൻ നടത്തിയ പ്രവചനപരമായ അത്തരം വെളിപാടുകൾ സഹൃദയരുടെ മുമ്പാകെ തുറന്നു പറയാനുള്ള നിർണായകമായ ഒരവസരം കാത്തിരിക്കുന്നതിനിടെ 1880-ഫെബ്രുവരിയിൽ സ്ളാവിക് സമുദായക്ഷേമസമിതിയുടെ ഉപാദ്ധ്യക്ഷനായി ദസ്തയേവ്സ്ക്കി തിരഞ്ഞെടുക്കപ്പെട്ടു. തുടർന്നു ജ്രൂൺ 8-നു പുഷ്ക്കിൻസ്മാരകത്തിന്റെ അനാച്ഛാദനവുമായി ബന്ധപ്പെട്ടു മോസ്ക്കോയിൽ നടന്ന സമാപനസമ്മേളനത്തിൽ സംസാരിക്കാനുള്ള അവസരവും അദ്ദേഹത്തിനു ലഭിച്ചു. തലേന്നു പ്രസംഗിച്ച തുർഗനേവിന്റെ തികച്ചും വ്യക്തിനിഷ്ഠമായ അഭിപ്രായങ്ങൾ ആസ്വാദകരെ ഒരളവോളം നിരാശരാക്കിയിരുന്നു. പക്ഷേ, അസാമാന്യമായൊരു ഊർജ്ജം പ്രസരിക്കുന്ന ദസ്തയേവ്സ്ക്കിയുടെ പ്രഭാഷണം തുടക്കം മുതൽ ശ്രോതാക്കളുടെ ശ്രദ്ധ പിടിച്ചു നിർത്തി. ലോകമാനവികതയുടെ വളർച്ചയിൽ റഷ്യയുടെ പങ്കിനേയും പുഷ്ക്കിന്റെ കഥാപാത്രങ്ങളേയും വിശകലനം ചെയ്തു ഹൃദയത്തിന്റെ ഭാഷയിൽ അദ്ദേഹം പങ്കുവെച്ച ആശയങ്ങൾ ആസ്വാദക

രെ അഗാധമായി സ്പർശിച്ചു. വേദിയിലും സദസ്സിലുമുള്ളവർ അത്യുച്ചത്തിലുള്ള കരഘോഷം മുഴക്കിയാണു പ്രഭാഷണം ശ്രദ്ധിച്ചത്. സാഹിത്യവിഷയത്തിൽ പ്രതിയോഗിയായിരുന്ന തുർഗനേവുപോലും എഴുന്നേറ്റുചെന്ന് അദ്ദേഹത്തെ ആലിംഗനം ചെയ്തു. അന്നത്തെ ആ പ്രഭാഷണം പിന്നീടു വളരെയേറെ ചർച്ചകൾക്കും വിവാദങ്ങൾക്കും വഴിതെളിച്ച ഒരു 'സംഭവ'മായി മാറി.

പ്രതീക്ഷയേക്കാൾ കവിഞ്ഞ പ്രതികരണമാണു യഥാർത്ഥത്തിൽ സംഭവിച്ചത്: സ്വന്തം സാഹിത്യജീവിതത്തെ മഹത്വവൽക്കരിച്ചതിനു പുറമേ ആ പ്രഭാഷണം ദസ്തയേവ്സ്ക്കിയ്ക്കൊരു 'പ്രവാചക' പദവികൂടി സമ്മാനിച്ചു. പക്ഷേ പ്രഭാഷണം സൃഷ്ടിച്ച 'താൽക്കാലികമയക്ക’ത്തിൽനിന്നു സട കുടഞ്ഞുണർന്ന വിമർശകർ, സാധാരണക്കാരുടെ കാൽപ്പനികവികാരങ്ങൾ ആളിക്കത്തിച്ചതിന്റെ പേരിൽ അദ്ദേഹത്തിനെതിരെ കടുത്ത ആക്ഷേപങ്ങൾ ചൊരിഞ്ഞു. രാഷ്ട്രീയചിന്തകനും പുരോഗമനവാദിയുമായ ഗ്രദോവ്സ്ക്കി, സാമാന്യജനങ്ങളെ ആവശ്യത്തിലേറെ ആദർശവൽക്കരിച്ചതിനു ദസ്തയേവ്സ്ക്കിയെ കുറ്റപ്പെടുത്തി. ചില നിക്ഷിപ്തതാൽപ്പര്യങ്ങളുടെ പേരിൽ ദസ്തയേവ്സ്ക്കി പുഷ്ക്കിന്റെ പേരു ദുരുപയോഗിയ്ക്കുകയാണെന്നു സാൾട്ടിക്കോവ് ആരോപിച്ചു. 'മതഭ്രാന്തന്റെ ദൈന്യത'യിൽ നിന്നു 'പുരോഹിതന്റെ വിനയ'ത്തിലേയ്ക്കു ചുവടു മാറ്റി ജനങ്ങളെ തെറ്റിദ്ധരിപ്പിയ്ക്കുന്ന ദസ്തയേവ്സ്ക്കിയുടെ ആത്മവിശ്വാസത്തെ മറ്റൊരു വിമർശകൻ ചോദ്യം ചെയ്തു. അത്തരം ആരോപണങ്ങൾ പാടേ നിരാകരിച്ച് 'എഴുത്തുകാരന്റെ ഡയറി'യുടെ അടുത്ത ലക്കത്തിൽ പ്രഭാഷണത്തിനാമുഖമായ ഒരു വിശദീകരണവും ഗ്രദോവ്സ്ക്കിയ്ക്കുള്ള മറുപടിയും ദസ്തയേവ്സ്ക്കി പ്രസിദ്ധീകരിച്ചു.

കവിയും പ്രവാചകനുമായിരുന്ന പുഷ്ക്കിനെക്കുറിച്ചു ദസ്തയേവ്സ്ക്കി പങ്കുവെയ്ക്കുന്ന ചിന്തകളിലേയ്ക്ക്, മഹാപ്രതിഭകളായ രണ്ടുപേരുടെ വാക്കും വിചാരവും സമന്വയിയ്ക്കുന്ന ഈ വായനാനുഭവത്തിലേയ്ക്കു സഹൃദയരുടെ ശ്രദ്ധ സവിനയം ക്ഷണിയ്ക്കുന്നു.

# പുഷ്ക്കിൻ പ്രഭാഷണം

**(1880 ജൂൺ 8-ന റഷ്യൻ സാഹിത്യസമിതിയുടെ പുഷ്ക്കിൻ സമാദ രണസദസ്സിൽവെച്ച് ദസ്തയേവ്സ്ക്കി നടത്തിയ പ്രഭാഷണം)**

റഷ്യയുടെ ആത്മവീര്യം തുടിയ്ക്കുന്ന അപൂർവവും അലൗകികവുമായൊരു പ്രതിഭാസമെന്നാണ പുഷ്ക്കിനെ ഗൊഗോൾ വിശേഷിപ്പിച്ചത്. അതിലേറെ, ഒരു 'പ്രവാചക'പ്രതിഭാസംകൂടിയാണ പുഷ്ക്കിനെന്ന ഞാൻ പ്രഖ്യാപിയ്ക്കുന്നു. അതെ, പുഷ്ക്കിന്റെ സാന്നിദ്ധ്യത്തിൽ അനിഷേധ്യമായൊരു പ്രവാചകത്വം റഷ്യക്കാരായ നാമെല്ലാം അനുഭവിയ്ക്കുന്നുണ്ട്. മഹാനായ പീറ്ററുടെ പരിഷ്ക്കാരങ്ങൾക്കുശേഷം ഒരു നൂറ്റാണ്ടു കഴിഞ്ഞ്, നമ്മുടെ ആത്മാവബോധം വേരുറയ്ക്കാൻ തുടങ്ങുമ്പോഴാണ പുഷ്ക്കിൻ പ്രത്യക്ഷപ്പെടുന്നത്. അന്ന്, ആ കൈത്തിരിയുടെ പ്രകാശമായിരുന്നു, ഇരുണ്ട വഴികളിൽ നമ്മെ കൈപിടിച്ചു മുന്നോട്ടു നയിച്ചത്. ഈയൊരർത്ഥത്തിൽ റഷ്യാക്കാരായ നമ്മെ സംബന്ധിച്ചിടത്തോളം പ്രവാചകൻ മാത്രമല്ല ഒരു മാർഗദർശി കൂടിയായിരുന്നു, പുഷ്ക്കിൻ!

പ്രവാചകനായ ഈ കവിയുടെ സർഗസൃഷ്ടികൾക്കു സവിശേഷമായ മൂന്നു കാലഘട്ടങ്ങളുണ്ടെന്നു ഞാൻ കരുതുന്നു. ഒരു സാഹിത്യനിരൂപകന്റെ ഭാഷയിലല്ല ഞാനിപ്പോൾ സംസാരിക്കുന്നത്. 'പ്രവചന'ത്തിനു ഞാൻ നൽകുന്ന അർത്ഥവും, ആ പ്രവാചകത്വം നമ്മെ എങ്ങനെയാണ സ്വാധീനിച്ചതെന്നും, പുഷ്ക്കിൻകൃതികളിലൂടെ വിശദീകരിയ്ക്കാനാണ ഞാനുദ്ദേശിയ്ക്കുന്നത്. അതേസമയം, പുഷ്ക്കിൻകൃതികളിലെ വ്യത്യസ്തമായ കാലയളവുകൾക്കു കൃത്യമായ വിഭജനരേഖകളില്ലെന്നുകൂടി ഞാനിവിടെ പറഞ്ഞുവെയ്ക്കട്ടെ. ഉദാഹരണത്തിനു 'യെവ്ജനി ഒനേഗി'ന്റെ തുടക്കം ആദ്യത്തെ ഘട്ടമാണ സൂചിപ്പിക്കു

ന്നതെങ്കിലും, പിന്നീടു ദേശാഭിമാനപരമായ ചിന്തകൾ മനസ്സിൽ ആവാഹിച്ചു പ്രതീക്ഷാനിർഭരമായ സ്വന്തം ഹൃദയത്തിൽ പരിലാളിച്ചു പോന്ന പുഷ്ക്കിൻ, രണ്ടാമത്തെ ഘട്ടത്തിലാണു കവിത അവസാനിപ്പിക്കുന്നത്. ബൈറൺ, പാർണി, ചെനിയർ തുടങ്ങിയ പാശ്ചാത്യകവികളെ, പ്രത്യേകിച്ചും ബൈറണെ, ആദ്യകാലത്ത് അദ്ദേഹം അനുകരിച്ചിരുന്നതായി പറയപ്പെടുന്നുണ്ട്. പ്രതിഭയുടെ വികാസദശയിൽ മാത്രമല്ല, ജീവിതത്തിലുടനീളം യൂറോപ്പിലെ പല കവികളും അദ്ദേഹത്തെ സ്വാധീനിച്ചിട്ടുണ്ടെന്ന കാര്യത്തിൽ ആർക്കും തർക്കമില്ല. പക്ഷേ, ആത്മാവിഷ്ക്കാരത്തിന്റെ സൗന്ദര്യവും സ്വാതന്ത്ര്യവും തിളങ്ങുന്ന ആദ്യകാലകവിതകൾ വെറും അനുകരണങ്ങൾ മാത്രമായിരുന്നില്ല. ആദ്യകാലത്തേതെന്നു ഞാൻ കരുതുന്ന 'ജിപ്സികളി'ൽ അദ്ദേഹം പ്രകടിപ്പിച്ച ആത്മാവബോധത്തിന്റെ സാന്ദ്രതയും പീഡാനുഭവങ്ങളുടെ തീവ്രതയും ഒരിയ്ക്കലും ഒരനുകരണത്തിൽ ഒതുങ്ങുന്നതല്ല. വെറുമൊരനുകരണത്തിൽ കാണാത്ത തീക്ഷ്ണമായ സർഗശക്തിയുടെ ആർജ്ജവം ആ കവിതയിൽനിന്നൊഴുകുന്നുണ്ട്. 'ജിപ്സികളി'ലെ നായകൻ അലെക്കോവിനെ റഷ്യയുടെ ശക്തവും ശുദ്ധവും പ്രൗഢവുമായ പ്രതീകമായാണു പുഷ്ക്കിൻ അവതരിപ്പിയ്ക്കുന്നത്. അതേ അലെക്കോവ്, ഭാവനാദീപ്തമായ പരിവേഷമില്ലാതെ സത്യവും സുഗ്രാഹ്യവുമായ സൗന്ദര്യത്തോടെ പിന്നീട് 'യെവ്ജനി ഒനേഗിനി'ൽ പ്രത്യക്ഷപ്പെടുന്നുമുണ്ട്. സ്വന്തം ജനങ്ങളിൽനിന്നകന്നു വേരുകൾ നഷ്ടപ്പെട്ടു വഴിതെറ്റിയലയുന്ന പ്രവാസിയായൊരു റഷ്യൻപൌരനെയാണു പുഷ്ക്കിൻ, അലെക്കോവിൽ കണ്ടെത്തി അനന്യമായ വൈഭവത്തോടെ ചിത്രീകരിയ്ക്കാൻ ശ്രമിച്ചത്. ചരിത്രത്തിൽ റഷ്യയുടെ ബലിയാടായി മാറിയ ആ മനുഷ്യനെ സമൂഹത്തിലേയ്ക്കു പുനരാനയിയ്ക്കേണ്ട ദൈവികനിയോഗമാണ് അദ്ദേഹം നിർവഹിച്ചത്. റഷ്യൻമണ്ണിൽ ചിരകാലമായി പാർപ്പുറപ്പിച്ച ആ മനുഷ്യനെ, സത്യവും ശാശ്വതവുമായ പൗരുഷത്തെ, സമ്പൂർണമായും അദ്ദേഹം സാക്ഷാത്ക്കരിച്ചു. സ്വന്തമായൊരു വീടില്ലാതെ സഞ്ചാരികളായി നാടുനീളെ അലഞ്ഞുനടന്ന ആ റഷ്യാക്കാർ ചരിത്രത്തിൽനിന്നു വിസ്മൃതരാകുന്ന

കാലം വിദൂരമല്ല. സ്വയം മനസ്സിലിട്ടു താലോലിയ്ക്കുന്ന സാർവലൗകികാദർശങ്ങൾ പ്രായോഗികമായി പരീക്ഷിയ്ക്കാൻ അവർക്കു ബുദ്ധിജീവികളുടെ ആശയകലുഷിതമായ അലക്ഷ്യജീവിതത്തിൽനിന്നു മോചനം നേടിയേ തീരൂ. പ്രകൃതിയുടെ മടിത്തട്ടിൽക്കിടന്നനുഭവിയ്ക്കുന്ന സാന്ത്വനബലംകൊണ്ടാണവർ, ജിപ്സികളുടെ വന്യമായ ജീവിതചര്യയിലേക്കു വഴുതിവീഴാത്തത്. സോഷ്യലിസത്തിന്റെ പ്രത്യാശാഭരിതമായ ലോകത്തേയ്ക്കു മുന്നേറാൻ വെമ്പുന്ന അവർ, മാനവരാശിയ്ക്കവകാശപ്പെട്ട സമാധാനവും സന്തോഷവും ഒരുപക്ഷേ കഠിനാദ്ധ്വാനവും ഉദാത്തചിന്തകളും വഴി സാക്ഷാത്ക്കരിക്കാൻ കഴിയുമെന്ന്, അലെക്കോവിനെപ്പോലെ, ഉറച്ചു വിശ്വസിയ്ക്കുന്നു. ലോകത്തുള്ള സകല മനുഷ്യരുടേയും സന്തോഷത്തിൽമാത്രമേ റഷ്യാക്കാർക്കു സ്വന്തം സുഖം കാണാൻ കഴിയൂ. സൈദ്ധാന്തികമായി യാതൊരു വസ്തുതയും അവരെ അനായാസം ബോദ്ധ്യപ്പെടുത്താനാവില്ല. അതേ റഷ്യൻവ്യക്തിത്വമാണു പിന്നീടു മറ്റൊരു കാലത്തും സ്ഥലത്തും ഒനേഗിനിൽ നാം കാണുന്നത്. ഞാനാവർത്തിക്കട്ടെ, പീറ്ററുടെ പരിഷ്ക്കാരങ്ങൾക്കുശേഷമുള്ള നൂറ്റാണ്ടിന്റെ തുടക്കത്തിൽ സാധാരണ ജനങ്ങളിൽനിന്നകന്നു മാറി വേരുകൾ നഷ്ടപ്പെട്ട ബുദ്ധിജീവിസമൂഹത്തിലാണു കൃത്യമായും ആ മനുഷ്യൻ പിറന്നുവീണത്. കഷ്ടം! പുഷ്ക്കിന്റെ കാലത്തെ ബുദ്ധിജീവികളിൽ ഭൂരിപക്ഷവും റെയിൽവേയിലും ബാങ്കിലും ഉദ്യോഗസ്ഥരായി, സർക്കാർ ജീവനക്കാരായി, പണം സമ്പാദിക്കുന്നതിൽ മാത്രം മനസ്സു വെച്ച്, അതല്ലെങ്കിൽ യാതൊരു ലക്ഷ്യബോധവുമില്ലാതെ ഉദാസീനരായി, പഴകിയ പാരമ്പര്യത്തെപ്പറ്റി വീമ്പു പറഞ്ഞ്, മികച്ച ശമ്പളവും ആനുകൂല്യങ്ങളും വാങ്ങി, ജിപ്സികളുടെ ശൈലിയിലും ആധുനികസാഹചര്യങ്ങളുടെ മോഹങ്ങളിലും വീഴാതെ, വെറും വിനോദങ്ങളിൽ നേരം പോക്കി, നിശ്ചിന്തരായി ജീവിക്കുകയാണു ചെയ്തത്. റഷ്യൻപ്രകൃതത്തിന്റെ ദീനാനുകമ്പ പ്രകടമായ, അഥവാ 'യൂറോപ്യൻസോഷ്യലിസത്തിന്റെ ചുവ'യുള്ള, പുരോഗമനത്തോളമേ അവർക്കു പോകാനാകൂ! – അതൊരു കാലഘട്ടത്തിന്റെ പ്രത്യേ

കതയെന്നു പറഞ്ഞു നമുക്കു സമാധാനിയ്ക്കാം. പക്ഷേ, അടഞ്ഞുകിട ക്കുന്ന വാതിലിനു പുറത്തുനിന്നൊരു മനുഷ്യൻ തലതല്ലി നിലവിളി യ്ക്കുന്നതു കേട്ടിട്ടും മനസ്സിലൊരു ചെറിയ അലോസരം തോന്നുന്നില്ലെ ങ്കിൽ എന്താണു കാരണം? സഹജീവികളുമായുള്ള സഹകരണത്തി ന്റെ സുരക്ഷിതമായ മാർഗത്തിലേയ്ക്കു നടന്നടുക്കുന്നില്ലെങ്കിൽ ഓരോ മനുഷ്യനും നേരിടേണ്ടിവരുന്ന ദുരവസ്ഥ അതേ അന്തിമവിധിയാ ണെന്ന വസ്തുത അവർക്കറിയില്ലേ? ഒരുപക്ഷേ, ആ വിധി എല്ലാവ രേയും ഒരു പോലെ ബാധിക്കില്ലെന്നും പത്തിലൊരു ഭാഗം വരുന്ന 'ചുരുക്കം ചിലര്' അലോസരമനുഭവിക്കട്ടെയെന്നാണവർ കരുതുന്ന തെങ്കിലോ? എങ്കിൽപ്പോലും ബാക്കി വരുന്ന ബഹുഭൂരിപക്ഷംപേർ ക്കും അവരിലൂടെ സമാധാനം കണ്ടെത്താനാകുമോ? ഇതുപോലുള്ള സന്ദിഗ്ധസംഘർഷങ്ങൾ നേരാംവണ്ണം ഉൾക്കൊള്ളാൻ പക്ഷേ അ ലെക്കോവിനു കഴിയുന്നില്ല: അപ്പോഴും സകലതും ആദർശാത്മകമാ യി അയാൾക്കനുഭവപ്പെടുന്നു. പ്രകൃതിയോടുള്ള തീവ്രമായ അഭിനി വേശവും വരേണ്യസമൂഹത്തിനു നേർക്കുള്ള ആത്മവിദ്വേഷവും സ ഹജീവികളെക്കുറിച്ചുള്ള അടക്കാനാവാത്ത ഉൽക്കണ്ഠയും അയാളെ വ്യാകുലപ്പെടുത്തുന്നു. കൂടാതെ, ആരോ എവിടെയോവെച്ച് ഉപേക്ഷി ച്ച സത്യം തനിയ്ക്കൊരുവിധത്തിലും കണ്ടെത്താനാവുന്നില്ലെന്ന തീവ്ര മായ യാതനയും അയാൾ അനുഭവിയ്ക്കുന്നുണ്ട്. ആ പരമസത്യം എ ന്തിലാണടങ്ങിയിരിയ്ക്കുന്നത്, എവിടെ ഏതു വേഷത്തിലാണു പ്രത്യ ക്ഷപ്പെടുന്നത്, കൃത്യമായും എപ്പോഴാണതു മാഞ്ഞുപോയത്, തുടങ്ങി നിരവധി ചോദ്യങ്ങൾക്കും അയാൾക്കുത്തരമില്ല. വെറുമൊരു ചപല നും അക്ഷമനുമായിരുന്നെങ്കിൽ ഇടയ്ക്കു കടന്നുവരുന്ന കഥയില്ലാത്ത ഒരു വിഷയത്തിൽ മുഴുകി അയാൾ മുക്തി നേടി കഴിഞ്ഞിരിയ്ക്കും. ഒരു പക്ഷേ, ഒരു വിദേശരാജ്യത്തെ ചരിത്രപരമായ വ്യവസ്ഥിതികളുടേ യും സാമൂഹ്യജീവിതത്തിന്റേയും ഭാഗമായി, തന്നിൽ നിന്നകന്നു നി ൽക്കുന്ന ബാഹ്യമായൊരു സങ്കൽപ്പമാണ് അയാൾക്കു സത്യം. സ ത്യത്തിന്റെ സ്ഥാനം ആത്മാവിലാണെന്ന പ്രാഥമികമായ വസ്തുത അയാൾക്കു ബോദ്ധ്യം വന്നിട്ടില്ല. ഒരു നൂറ്റാണ്ടു മുഴുവൻ സ്വന്തം നാ

ട്ടിൽ അന്യനായി കഴിഞ്ഞുപോന്ന അയാൾക്കെങ്ങനെ സത്യം ഉൾ ക്കൊള്ളാൻ കഴിയും? പാരമ്പര്യം കൈമോശം വന്ന അയാൾക്കു സ്വ ന്തം തൊഴിലിനെക്കുറിച്ച് യാതൊന്നുമറിയില്ല. കന്യാസ്ത്രീമഠത്തിന്റെ കനത്ത മതിലുകൾക്കുള്ളിൽ നിന്നു പഠിച്ച് പുറത്തിറങ്ങിയ ബാലിക യെപ്പോലെയാണയാൾ വളർന്നത്. വിദ്യാസമ്പന്നമായ റഷ്യൻസമൂ ഹം സ്വയം വിഭജിയ്ക്കപ്പെട്ടു കിടക്കുന്ന പതിന്നാലു ജാതികളിലൊന്നി ന്റെ താൽപ്പര്യം കണക്കിലെടുത്തു വിലകെട്ട വിചിത്രജോലികളാ ണയാൾ ചെയ്തു പോരുന്നത്. അപ്പോഴൊക്കെ, വേരുകൾ അറുത്തെടു ത്തു വായുവിൽ ചുഴറ്റിയെറിയപ്പെട്ട ഒരു പിടി വൈയ്ക്കോൽത്തുരുമ്പുമാ ത്ര മായിരുന്നു, അയാൾ. അതെ, നേരേ മറിച്ച്, ജന്മനാതന്നെ ഒരു പ്രഭുകുടുംബാംഗമായി നല്ലൊരു പറ്റം അടിമകളുടെ ഉടമസ്ഥാവകാശ മടക്കം 'നിയമത്തിനതീത'മായി ജീവിയ്ക്കാനുള്ള അധികാരങ്ങളാസ്വ ദിച്ച് ജിപ്സികളുടെ കൂടാരത്തിലൊരു 'കരടി'യെപ്പോലെയാണ് അ യാൾ ജീവിയ്ക്കാൻ തുടങ്ങുന്നതെങ്കിലോ? അപ്പോൾ തീർച്ചയായും ഒരു സ്ത്രീ, കവി പറയുന്നതുപോലെ 'വന്യ'യാ യൊരു സ്ത്രീ, അയാളുടെ വേ ദനയ്ക്കു ശമനവും പ്രതീക്ഷയുമായി പ്രത്യക്ഷപ്പെടുമായിരുന്നു; 'സെം ഫീറ'യുടെ നീട്ടിപ്പിടിച്ച ആ കരങ്ങളിലേയ്ക്കയാൾ അത്യാവേശപൂർവം ചെന്നു വീഴുമായിരുന്നു. 'ഇതാണെന്റെ രക്ഷ, ഇവിടെ ലൗകികജീവി തത്തിൽനിന്നു വ്യത്യസ്തമായ പ്രകൃതിയുടെ ഈ മടിത്തട്ടിൽ, നിയമ വും സംസ്കാരവും പരിധി കൽപ്പിയ്ക്കാത്ത ഈ സമൂഹത്തിൽ, ഇവിടെ എനിയ്ക്കു സന്തോഷം കണ്ടെത്താനാവും!' ഒടുവിൽ പക്ഷേ, എന്താണു സംഭവിയ്ക്കുക? വന്യമായ ആ പരുഷപ്രകൃതിയുടെ ധാർഷ്ട്യം നേരിടാ നാകാതെ ആദ്യത്തെ പരിശ്രമത്തിൽത്തന്നെ അയാളുടെ രണ്ടു കൈ കളും രക്തപങ്കിലമായിത്തീരും. ലോകത്തുള്ള സകല രാഷ്ട്രങ്ങളേയും ബന്ധിപ്പിയ്ക്കുന്ന സാർവദേശീയസമന്വയത്തിനെന്നല്ല, ജിപ്സികളു ടെകൂടെ ജീവിയ്ക്കാൻപോലും കൊള്ളാത്തവനെന്ന അപഖ്യാതിയോ ടെ ദുർഭഗനായ ആ സ്വപ്നജീവിയെ അവർ തള്ളിപ്പുറത്താക്കും. 'അഭി മാനിയായ മനുഷ്യാ, നീ ഞങ്ങളെ വിട്ടുപൊയ്ക്കൊള്ളൂ, നീതിയെന്തെ

ന്നറിയാത്ത വെറും വന്യപ്രകൃതികളാണ ഞങ്ങൾ! പക്ഷേ, ഞങ്ങളാരേയും പീഡിപ്പിയ്ക്കാറില്ല, ശിക്ഷിയ്ക്കാറുമില്ല!'.

സാങ്കൽപ്പികമാണെങ്കിലും സൂക്ഷ്മതയോടെ വരച്ച അഭിമാനിയായ ആ മനുഷ്യന്റെ ചിത്രം ഒരു യാഥാർത്ഥ്യമാണ്. ഈ കഥാപാത്രത്തെ ആദ്യമായി കണ്ടെത്തിയതു പുഷ്ക്കിനാണെന്ന വസ്തുത നാമെക്കാലവും ഓർത്തിരിയ്ക്കണം. പ്രകൃതത്തിന്ന നിരക്കാത്ത ചെറുതെന്തെങ്കിലും സംഭവിച്ചിരുന്നെങ്കിൽ, ആ അന്യായത്തിനെതിരെ പൈശാചികമായ ശിക്ഷാവിധി അയാൾ സ്വയം നടപ്പാക്കുമായിരുന്നു. അഥവാ പതിന്നാലു ജാതികളിൽ തന്റെ സവിശേഷമായ സ്ഥാനമഹിമ ഉപയോഗിച്ച്, നിലവിലെ ശിക്ഷാനിയമങ്ങളുടെ സഹായത്തോടെ സ്വന്തം തെറ്റുകൾക്കുപോലും അയാൾ മറ്റുള്ളവരെ ക്രൂശിയ്ക്കാൻ ഒരു മ്പെട്ടുമായിരുന്നു. അല്ല, പ്രതിഭാസമ്പന്നമായ ആ കവിത ഒരിയ്ക്കലും ഒരനുകരണമല്ല! നിരന്തരം ഉന്നയിയ്ക്കപ്പെടുന്ന 'ശപിയ്ക്കപ്പെട്ട ചോദ്യ'ത്തിന്ന ജനങ്ങളുടെ വിശ്വാസപ്രമാണങ്ങൾക്കു യോജിച്ച റഷ്യൻപരിഹാരവും ഇവിടെ കവി രഹസ്യമായി മന്ത്രിച്ചിരിയ്ക്കുന്നു. 'അഭിമാനിയായ മനുഷ്യാ, നീ വിനയാന്വിതനാകുക, ദുരഭിമാനത്തിൽനിന്നു നീ മോചിതനാകുക! അലസനായ മനുഷ്യാ, സ്വന്തം മണ്ണിൽ അദ്ധ്വാനിച്ച് എളിമയുടെ മഹത്വം നീയറിയുക!' - അതാണ ജനങ്ങളുടെ വിശ്വാസപ്രമാണങ്ങൾക്കനുസൃതമായ പരിഹാരം. 'സത്യം നിന്നിൽനിന്നന്യമല്ല, നിന്നെ നിന്നിൽത്തന്നെ നീ കണ്ടെത്തുക, നിന്നെ നീ തന്നെ കീഴടക്കുക, നിന്റെ അധികാരി നീയാണെന്നു സ്വയം മനസ്സിലാകുമ്പോൾ നിനക്കു സത്യം കാണാറാകും. ആ യഥാർത്ഥസത്യം നിനക്കന്യമോ ബാഹ്യമോ അല്ല, മറിച്ച്, നിന്റേതായ അദ്ധ്വാനത്തിൽ നിനക്കുതന്നെ അധീനമാണത്. നീ നിന്നെ കീഴടക്കുമ്പോൾ സ്വപ്നത്തിൽപ്പോലും കാണാനാവാത്ത സ്വാതന്ത്ര്യമാണ നിനക്കു ലഭിയ്ക്കാൻ പോകുന്നത്. അപ്പോൾ മറ്റുള്ളവരെ സ്വതന്ത്രരാക്കാനുള്ള മഹനീയമായ ഉദ്യമത്തിന്ന നീ ശ്രമിയ്ക്കും. അങ്ങനെ ജീവിതം സഫലമായിത്തീരുന്ന സവിശേഷമായ ആ നിമിഷമാണ സന്തോഷത്തെക്കുറിച്ച നീയറിയുക! അവസാനം സഹോദരന്മാരെ, അവരുടെ ആത്മീ

യതയെ, നീ മനസ്സിലാക്കും. സാർവലൗകികമായ സമന്വയശക്തി കണ്ടെത്തേണ്ടതു ജിപ്സികളിലല്ല! പക്ഷേ, ആ ശക്തിക്കു വിധേയനായാണു ജീവിക്കേണ്ടതെന്ന് ഒരുനിമിഷം ചിന്തിക്കാതെ, തനിയ്ക്കർഹതപ്പെട്ട വരദാനമായി ജീവിതത്തെ കണക്കാക്കുമ്പോൾ, വിദ്വേഷവും അഹങ്കാരവും മൂലം നീയവൾക്കു സ്വയം അയോഗ്യനായിത്തീരും!'. ഈയൊരു പ്രശ്നപരിഹാരം 'ജിപ്സികളി'ൽ ശക്തമായി നിഴലിയ്ക്കുന്നുണ്ട്. എങ്കിലും, പുഷ്ക്കിന്റെ അനശ്വരകവിതയായ 'യെവ്ജനി ഒനേഗിനി'ലാണു നമുക്കതു വ്യക്തമായി ബോദ്ധ്യപ്പെടുന്നത്. ഭാവനയേക്കാൾ യാഥാർത്ഥ്യബോധം ഉൾക്കൊള്ളുന്ന ആ കവിത പുഷ്ക്കിനുമുമ്പ്, ഒരുപക്ഷേ പിന്നീടൊരിയ്ക്കലും അനാവരണം ചെയ്യപ്പെടാത്ത പച്ചയായ റഷ്യൻജീവിതത്തിന്റെ സമ്പന്നതയും സർഗശക്തിയുമാണു വെളിവാക്കുന്നത്.

ഒനേഗിൻ പീറ്റേഴ്സ്ബർഗിൽനിന്നാണു വരുന്നത്. അതെ, നമ്മുടെ നഗരത്തിൽനിന്നുതന്നെ: കവിത സകല സന്ദേഹങ്ങൾക്കും അതീതമായിരുന്നേ മതിയാകൂ! കഥാനായകന്റെ ജീവിതം പ്രതിഫലിയ്ക്കുന്ന പരമപ്രധാനമായ യാഥാർത്ഥ്യബോധം പുഷ്ക്കിനൊരിയ്ക്കലും ഒഴിവാക്കാനാവില്ല. ഞാനാവർത്തിക്കട്ടെ, 'ജിപ്സികളി'ലെ അതേ അലെക്കോവാണ്, ഈ ഒനേഗിൻ. പ്രത്യേകിച്ചും കവിതയുടെ അവസാനഭാഗത്തു വേദന സഹിയ്ക്കാതെ അയാൾ പൊട്ടിക്കരയുമ്പോൾ: 'എനിയ്ക്കെന്തേ തളർവാതം ബാധിയ്ക്കുന്നില്ല..?'. പക്ഷേ, തുടക്കത്തിൽ ലൗകികനും പൊങ്ങച്ചക്കാരനുമായൊരു മനുഷ്യനാണയാൾ. നിരാശ നേരിട്ടു ബോദ്ധ്യപ്പെടുന്ന പ്രായത്തിനുമുമ്പുതന്നെ 'ആലസ്യത്തിന്റെ ആസുരശക്തി' അയാളെ നോവിപ്പിച്ച് അലോസരപ്പെടുത്തിക്കഴിഞ്ഞു. മാതൃഭൂമിയുടെ ഹൃദയഭാഗത്ത് ആരുമറിയാതെ വിദേശത്തടവുകാരനെപ്പോലെ അന്യനായാണയാൾ ജീവിക്കുന്നത്. എന്താണു ചെയ്യേണ്ടതെന്നു വ്യക്തമായ ബോധമില്ലെങ്കിലും ആത്മാന്വേഷണത്തിന്റെ ഒരു നൊമ്പരം അയാൾ നിരന്തരം അനുഭവിയ്ക്കുന്നുണ്ട്. പിന്നീട്, സ്വദേശത്തും വിദേശത്തും സഞ്ചരിക്കുമ്പോൾ അപരിചിതരായ ജന

ങ്ങൾക്കിടയിലാണ താൻ ജീവിയ്ക്കുന്നതെന്ന സത്യം അയാൾ മനസ്സിലാക്കുന്നു. മാത്രമല്ല, സഹജമായ സാമർത്ഥ്യവും സത്യസന്ധതയും കൊണ്ടു തനിയ്ക്കുതന്നെ താൻ അപരിചിതനായ കാര്യം അയാൾ കണ്ടറിയുന്നു. മാതൃഭൂമിയെ അയാൾ സ്നേഹിയ്ക്കുന്നുണ്ട്. പക്ഷേ, ആ സ്നേഹത്തിൽ പ്രതീക്ഷയില്ല. ദേശീയമായ ആദർശങ്ങളെക്കുറിച്ചു തീർച്ചയായും അയാൾ കേട്ടുകഴിഞ്ഞു; പക്ഷേ, അയാൾക്കതിൽ വിശ്വാസമില്ല. മാതൃരാജ്യത്തെ സംബന്ധിച്ച സകലതിലും തികഞ്ഞ അസംഭവ്യത മാത്രമേ അയാൾ കാണുന്നുള്ളൂ. അതേസമയം, സംഭവ്യതയിൽ വിശ്വസിച്ചു ജീവിയ്ക്കുന്നവരെ ഒരുതരം വിഷാദമയമായ പരിഹാസത്തോടെ നോക്കിക്കാണുകയും ചെയ്യുന്നുണ്ട്, അയാൾ. കവിതയിൽ കഠിനമായ കോപാവേശംമൂലമാണ ആത്മസുഹൃത്തായ ലെൻസ്ക്കിയെ അയാൾ വധിയ്ക്കുന്നത്. അതൊരുപക്ഷേ, സാർവലൗകികമായ ആദർശത്തോടുള്ള അടങ്ങാത്ത ദാഹത്തിൽനിന്നുണ്ടായ കോപാവേശമാകാം; സാധാരണ നമ്മെയൊക്കെ ബാധിയ്ക്കാറുള്ളതുപോലെ വളരെ സ്വാഭാവികവുമാണത്.

വേറിട്ട ഒരു കഥാപാത്രമാണ താത്യായന. സ്വന്തം കാലിൽ സധൈര്യം ഉറച്ചുനിൽക്കുന്ന ശക്തയായ കഥാപാത്രം; തീർച്ചയായും ഒനേഗിനേക്കാൾ ഗഹനതയും വിവേകവും അവൾക്കുണ്ട്. ഉദാത്തമായ ചില ഉൾപ്രേരണകളുടെ സഹായത്തോടെ സത്യമെന്താണെന്നും എവിടെയാണെന്നും ഊഹിച്ചെടുക്കാൻ അവൾ ശ്രമിക്കുന്നു. പിന്നീട്, ആ ചിന്തകൾ കവിതയുടെ അവസാനഭാഗത്താണ ചിറകു വിടർത്തുന്നത്. അവൾതന്നെ മുഖ്യകഥാപാത്രമായി നിറഞ്ഞു നിൽക്കുന്നതുകൊണ്ടു 'താത്യായന'യെന്ന പേരായിരുന്നു, കവിതയ്ക്കു കൂടുതൽ അനുയോജ്യം. നിഷേധാത്മകത തൊട്ടുതീണ്ടാത്ത യഥാർത്ഥസൗന്ദര്യത്തിന്റെ, അകളങ്കിതമായ റഷ്യൻസ്ത്രീത്വത്തിന്റെ പ്രതീകമായി മാറുന്നുണ്ട്, അവൾ. ഒനേഗിനുമായി നടക്കുന്ന അന്ത്യസമാഗമവേളയിലാണ കവി അവളെക്കൊണ്ടു കവിതയുടെ ആശയം അവതരിപ്പിയ്ക്കുന്നത്. അത്രയേറെ സുന്ദരവും യഥാർത്ഥവുമായൊരു സ്ത്രീത്വം നമ്മുടെ സാഹിത്യത്തിൽ, തുർഗനേവിന്റെ 'ഗ്രാമീണകുടുംബ'ത്തിലെ ലിസ

യൊഴിച്ച്, ഒരുപക്ഷേ ആരും അവതരിപ്പിച്ചിട്ടില്ല. മറ്റുള്ളവരെ മനസ്സിലാക്കാൻ തന്റേതായൊരു രീതി ഉപയോഗിയ്ക്കുന്ന ഒനേഗിനു പക്ഷേ, അപരിചിതമായ സ്ഥലത്തു നിഷ്കളങ്കയായ ഗ്രാമീണബാലികയുടെ ഭാവത്തിൽ ആദ്യസമാഗമത്തിന്റെ ലജ്ജയിൽ കുതിർന്നു നിന്ന താത്യായനയെ മനസ്സിലാക്കാനാവുന്നില്ല. സാധുവായ ആ പെൺകുട്ടിയുടെ അനന്യനമായ പൂർണത കാണാതെ, അവളൊരു 'വിശുദ്ധശിശു'മാത്രമാണെന്നയാൾ തെറ്റിദ്ധരിച്ചു. അതെ, ഒനേഗിനു നേരിട്ടു കത്തെഴുതിയ അവളൊരു ശിശു! കവിതയിലെ വിശുദ്ധശിശു തീർച്ചയായും ഒനേഗിനാണെന്ന സത്യം ആർക്കാണു മനസ്സിലാകാത്തത്? അയാൾക്കവളെ തീരെ ഉൾക്കൊള്ളാനാകുന്നില്ല. മനുഷ്യന്റെ ആത്മാവിനെക്കുറി ച്ച് അയാൾക്കെന്തെങ്കിലും അറിയാമോ? ജീവിതം മുഴുവനും വിശ്രമമറിയാതെ സ്വപ്നജീവിയായി നടന്നു തീർത്തും ഒറ്റപ്പെട്ട ഹതഭാഗ്യനാണയാൾ. പിന്നീട് പീറ്റേഴ്സ്ബർഗിൽവെച്ച് ഒരു മാന്യവനിതയുടെ വേഷത്തിൽ താത്യായനയെ കാണുമ്പോഴും, കത്തിലൂടെ 'അവളുടെ പരിപൂർണത മുഴുവൻ ആത്മാവിലേയ്ക്ക് ആവാഹിച്ചു കഴിഞ്ഞ'തായി സമർത്ഥിയ്ക്കുമ്പോഴും, സത്യത്തിൽ അയാൾക്കവളെ ഉൾക്കൊള്ളാൻ കഴിഞ്ഞിരുന്നില്ല. അവ വെറും വീൺവാക്കുകൾ മാത്രമായിരുന്നു. അയാളുടെ ജീവിതത്തിൽ അംഗീകാരവും ആസ്വാദനവും നേടാതെ അവൾ കടന്നുപോയി: അതാണവർ തമ്മിലുള്ള പ്രണയത്തിനു സംഭവിച്ച ദുരന്തം! ഗ്രാമത്തിൽവെച്ച് അവളെ ആദ്യമായി കാണുന്ന നിമിഷം, ഇംഗ്ലണ്ടിൽനിന്നു ബൈറൺ ഒരു ദിവ്യാത്ഭുതം പോലെ പ്രത്യക്ഷപ്പെട്ട് അവളുടെ ലജ്ജാവനമ്രമായ സൗന്ദര്യം ചൂണ്ടിക്കാണിച്ചു കൊടുത്തിരുന്നെങ്കിൽ, ഒനേഗിൻ വിസ്മയാധീനനായി അവളെ ആരാധനയോടെ നോക്കിനിൽക്കുമായിരുന്നു. സർവംസഹനശീലരിൽ ചിലപ്പോഴൊക്കെ അതുപോലുള്ള ആദ്ധ്യാത്മികദാസ്യവും നമുക്കു കാണാം! പക്ഷേ, യാതൊന്നും സംഭവിച്ചില്ല. പ്രപഞ്ചപ്രകൃതിയുടെ ആ ഉപാസകൻ അവളുടെ ആത്മാർത്ഥമായ സ്നേഹോപഹാരം സ്വീകരിച്ച്, പകരമായൊരു ഗിരിപ്രഭാഷണംതന്നെ വായി

ച്ചകേൾപ്പിച്ച് പിൻതിരിഞ്ഞു നോക്കാതെ നടന്നുപോയി. അങ്ങനെ മനസ്സിൽ സ്വയം ലാളിയ്ക്കുന്ന പ്രാപഞ്ചികദു:ഖത്തിന്റെ കൂടെ മാതൃഭൂമിയിൽ അലഞ്ഞുതിരിയാൻ ഇറങ്ങിപ്പുറപ്പെട്ട അയാളുടെ കൈയിൽ ചിന്താശൂന്യമായ കോപാവേശം മൂലം ചിന്തിയ സ്വന്തം സുഹൃത്തിന്റെ രക്തവും പുരണ്ടിരുന്നു. ശക്തിയും ആരോഗ്യവും നുരച്ചു തുളുമ്പുന്ന കൗമാരത്തുടിപ്പിൽ അയാൾ ദുരാശങ്കയോടെ ആർത്തുവിളിച്ചു: 'ബാക്കിയായ യൗവനത്തിനും തുടിയ്ക്കുന്ന ജീവിതത്തിനും മദ്ധ്യേ എനിയ്ക്കിനി എന്താണു ശേഷിച്ചിട്ടുള്ളത്? വേദന, വേദന, കഠിനമായ ആത്മവേദനമാത്രം!'.

താത്യായന പക്ഷേ, സത്യം കൃത്യമായി മനസ്സിലാക്കി. അസാധാരണനും അപ്രാപ്യനുമായ ആ മനുഷ്യന്റെ വീട്ടിലേയ്ക്കു ചെല്ലുന്ന അവളെ പ്രണയത്തിന്റെ കവിത തുളുമ്പുന്ന അനശ്വരമായ വരികളിലൂടെയാണു കവി വിവരിയ്ക്കുന്നത്. ആ വരികളിൽ പ്രകടമായ കലാവൈഭവത്തിന്റെ പ്രൗഢിയും സൗന്ദര്യവും ഞാൻ സ്പർശിയ്ക്കുന്നില്ല. അയാളുടെ വായനാമുറിയിലാണവൾ; നിരത്തിവെച്ച പുസ്തകങ്ങളും സ്വകാര്യമായ കലാശേഖരങ്ങളും അവൾ ശ്രദ്ധാപൂർവം നോക്കിക്കണ്ടു. അവയിലൂടെ അയാളുടെ ആത്മരഹസ്യം മനസ്സിലാക്കാൻ, സ്വന്തം ഹൃദയത്തിലെ കടങ്കഥ പൂരിപ്പിയ്ക്കാൻ, ശ്രമിയ്ക്കുകയാണവൾ. സമസ്യ പരിഹരിയ്ക്കപ്പെട്ടതായി സൂചന നൽകി, പെട്ടെന്നൊരു നിമിഷം ആ 'വിശുദ്ധശിശു' അവളുടെ മനസ്സിലേയ്ക്കു കടന്നുവന്നു സൗമ്യമായി മന്ത്രിച്ചു: 'ഒരു പക്ഷേ, അദ്ദേഹമൊരു ഹാസ്യാനുകരണം മാത്രമായിരിയ്ക്കാം!'.

അതെ, അവൾക്കു സത്യം വെളിവായി. അദ്ദേഹത്തിന്റെ പ്രകൃതം അവൾ നേരത്തേതന്നെ ഊഹിച്ചിരുന്നു. അതുകൊണ്ടു വളരെക്കാലത്തിനുശേഷം പീറ്റേഴ്സ്ബർഗിൽവെച്ചു കണ്ടുമുട്ടുമ്പോൾ അവൾക്കയാളെ പരിപൂർണമായും മനസ്സിലാക്കാനായി. അതിനിടയിൽ, സമൂഹത്തിലെ ഉന്നതരുമായുള്ള ബന്ധം അവളുടെ ആത്മാവിനെ ദൂഷിപ്പിച്ചെന്നും പരിഷ്കൃതവനിതയെന്ന പദവിയും സംസ്കാരവും ഒനേഗിനെ തിരസ്കരിക്കാനൊരു കാരണമായെന്നും ആരാണു പറഞ്ഞത്? അതൊരിയ്ക്കലും സത്യമല്ല. അവളതേ താത്യായനയാണ്, അന്നത്തെ

പ്പോലെ ഗ്രാമീണയായ അതേ താനിയ! അവൾ കളങ്കിതയായിട്ടില്ല. മറിച്ച്, പീറ്റേഴ്സ്ബർഗിലെ ആഡംബരജീവിതം അവളെ വേദനി-പ്പിക്കുകയാണു ചെയ്തത്, ആ അന്തരീക്ഷം അവളെ പരവശയാക്കി, സമൂഹത്തിലൊരു വരേണ്യയായ വനിതയുടെ മേൽക്കുപ്പായം അവൾ വെറുത്തു. മറിച്ചു ചിന്തിയ്ക്കുന്നവർക്കു പുഷ്ക്കിന്റെ മനോഗതം മനസ്സിലായിട്ടില്ല. അവൾ ഒനേഗിനോട് ഉറപ്പിച്ചു പറയുന്നു: 'ഞാൻ മറ്റൊരാൾക്കു സമർപ്പിയ്ക്കപ്പെട്ടു കഴിഞ്ഞു, അദ്ദേഹത്തോടു മരണംവരെ ഞാൻ കടപ്പെട്ടിരിയ്ക്കും!.'

നിഷ്ക്കളങ്കയായൊരു റഷ്യൻസ്ത്രീയുടെ പ്രതീകമായാണവൾ സത്യം പറയുന്നത്. അതാണു പ്രത്യേകം വാഴ്ത്തപ്പെടേണ്ട അവളുടെ ആദർശാത്മകതയും! കവിതയുടെ പരമാർത്ഥമാണവൾ അവതരിപ്പിയ്ക്കുന്നത്. മതപരമായ അവളുടെ ബോദ്ധ്യങ്ങളേയും വിവാഹത്തിന്റെ ദൈവികമായ കാഴ്ചപ്പാടുകളേയും കുറിച്ചു ഞാനൊന്നും - ഇല്ല, ഞാനതു പരാമർശിയ്ക്കാൻപോലും ആളല്ല. പക്ഷേ, 'ഞാൻ നിങ്ങളെ സ്നേഹിയ്ക്കുന്നെ' ന്നു തുറന്നു പറഞ്ഞിട്ടും അവളയാളെ അനുഗമിക്കാഞ്ഞതെന്തുകൊണ്ട്? (മറ്റൊരു പാശ്ചാത്യരാജ്യത്തു ജനിച്ചുവളരാത്തതുമൂലം) സധൈര്യം മുന്നേറാനുള്ള ഒരു 'റഷ്യൻസ്ത്രീ'യുടെ ഭീരുത്വമാണോ, അതല്ല സദാചാരത്തിന്റെ സാമാന്യനിയമങ്ങളനുസരിച്ചു കൈവന്ന അംഗീകാരവും മാന്യതയും പരിത്യജിക്കാനുള്ള വൈമനസ്യമാണോ അവളെ സ്വാധീനിച്ചത്? അല്ല, റഷ്യൻസ്ത്രീ ഒരിയ്ക്കലും അബലയല്ല! യാതൊരാപച്ചങ്കയുമില്ലാതെ സ്വന്തം വിശ്വാസത്തെ പിന്തുടരുകയും തെളിയിച്ചുകാണിയ്ക്കുകയും ചെയ്യുന്നതാണു റഷ്യൻസ്ത്രീത്വം. പക്ഷേ, അവൾ 'മറ്റൊരാൾക്കു സമർപ്പിയ്ക്കപ്പെട്ടുകഴിഞ്ഞു. അദ്ദേഹത്തോടു മരണംവരെ കടപ്പെട്ടിരിയ്ക്കുക'യും ചെയ്യുന്നു. അവൾ ആരോട്, എന്തിനോടാണു സത്യസന്ധത പാലിയ്ക്കേണ്ടത്? ഏതു കടപ്പാടിനോടാണവൾ വിശ്വസ്തത പുലർത്തേണ്ടത്? 'അമ്മയുടെ കണ്ണീരിൽ കുതിർന്ന യാചനയ്ക്കു മുമ്പിൽ നിസ്സഹായയായതു'കൊണ്ടുമാത്രം വിവാഹം ചെയ്ത വൃദ്ധനായ പട്ടാളമേധാവിയോടോ? പ്രത്യാശയുടെ പ്രകാശമില്ലാതെ നിരാശ

മാത്രം ബാക്കി നിൽക്കുന്ന നിന്ദിതവും പീഡിതവുമായ അവളുടെ ആത്മാവിൽ സ്നേഹം മിക്കവാറും അസാദ്ധ്യമായിക്കഴിഞ്ഞു. ഭർത്താവായ പട്ടാളമേധാവിയോട്, തന്നെ സ്നേഹിയ്ക്കുകയും ആദരിയ്ക്കുകയും തന്റെപേരിൽ അഭിമാനിയ്ക്കുകയും ചെയ്യുന്ന സത്യസന്ധനായ ആ മനുഷ്യനോട്, അവൾക്ക് ആത്മാർത്ഥത കാണിച്ചേ മതിയാകൂ. അമ്മ 'അവളെ കണ്ണീരിൽ മുക്കിയെ'ങ്കിലും, അവൾതന്നെയാണതിനു സമ്മതം മൂളിയത്. അദ്ദേഹത്തിന്റെ വിശ്വസ്തയായ ഭാര്യയായിരിയ്ക്കാമെന്ന് അവളാണു പ്രതിജ്ഞ ചെയ്തത്. ഒരുപക്ഷേ നിരാശയും നിസ്സഹായതയും മൂലമായിരിയ്ക്കാം അവളദ്ദേഹത്തെ വിവാഹം ചെയ്തത്. പക്ഷേ, ഇപ്പോൾ അദ്ദേഹം അവളുടെ ഭർത്താവായിക്കഴിഞ്ഞു. അവളുടെ ഭാഗത്തുനിന്നുള്ള ഒരു വിശ്വാസവഞ്ചന, അപമാനത്തിനും മാനഹാനിയ്ക്കുമിടയാക്കി അദ്ദേഹത്തിന്റെ ജീവിതം നിശ്ശേഷം നശിപ്പിയ്ക്കും. മറ്റൊരാളുടെ സന്താപത്തിൽ ആർക്കെങ്കിലും സ്വയം സന്തോഷിയ്ക്കാൻ കഴിയുമോ? പ്രേമപ്രഹർഷം മാത്രമല്ല, ആത്മാവിന്റെ ഉദാത്തമായ സ്വരലയംകൂടിയാണു സന്തോഷം. മൃഗീയവും അപമാനകരവുമായ ഒരു കാരണം നിലനിൽക്കുമ്പോൾ എങ്ങനെ ആത്മാവിനെ പ്രശാന്തമാക്കാനാവും? ഒളിച്ചോട്ടുന്നതു സന്തോഷമാണെന്നു കരുതി അവൾക്കങ്ങനെ ചെയ്യാനാകുമോ? മറ്റൊരാളുടെ സന്താപത്തിനു കാരണമാകുന്ന ആ സന്തോഷത്തിന്റെ പ്രകൃതമെന്തായിരിയ്ക്കും? മനുഷ്യരാശിയ്ക്കു മുഴുവൻ സമാധാനവും സന്തോഷവും ഉറപ്പാക്കുന്ന ഒരേയൊരു ലക്ഷ്യം മുന്നിൽ കണ്ടു ഭാവിഭാഗധേയത്തിന്റെ ഒരു മഹാസൗധം നിങ്ങൾ പണിതുയർത്തുകയാണെന്നു സങ്കൽപ്പിയ്ക്കുക; ആ ലക്ഷ്യം നിറവേറ്റുന്നതിനു നിസ്സഹായനായൊരു മനുഷ്യന്റെ ദാരുണമരണം അവശ്യവും അനിവാര്യവുമാണെന്നും കരുതുക; അയാൾക്കു പക്ഷേ യാതൊരു മഹത്വവും അവകാശപ്പെടാനില്ല, അയാളൊരു ഷേയ്ക്ക്സ്പിയറല്ല, ചിലരുടെ കണ്ണിൽ വെറുമൊരു പരിഹാസ്യൻപോലുമാണയാൾ. പക്ഷേ, സത്യസന്ധനായ സാധുവും യൗവനവതിയായൊരു യുവതിയുടെ വിശ്വസ്തനായ ഭർത്താവുമാണയാൾ. അവളുടെ വികാരം ഉൾക്കൊള്ളാനറിയില്ലെങ്കിലും അവളെ ആദരിച്ച്, അവളുടെ പേരിൽ അ

ഭിമാനിച്ച്, സന്തോഷവും സമാധാനവും പങ്കിടുന്ന ഒരു സാധുവാണ യാൾ. അയാളാണ നിന്ദിതനും പീഡിതനും അപമാനിതനുമാക്കപ്പെ ടേണ്ട ദുർഭഗനായ ആ മനുഷ്യൻ. അയാളുടെ പീഡാനുഭവത്തിന്റെ ആധാരശിലയിലാണ നിങ്ങളുടെ മഹാസൗധം പടുത്തുയർത്തേണ്ട ത്! അങ്ങനെയൊരു വ്യവസ്ഥ പാലിച്ചുകൊണ്ട് ആ സൗധനിർമ്മാ ണത്തിന്റെ ചുമതല നിങ്ങൾ ഏറ്റെടുക്കുമോ? അതാണ പ്രശ്നം. മഹാ സൗധത്തിന്റെ അടിത്തറ പണിതതു പീഡാനുഭവങ്ങളിലാണെന്നും, ക്രൂരമായും അന്യായമായും മരണത്തിനു വിധേയനാക്കപ്പെട്ട നിരാ ലംബനായൊരു സാധുമനുഷ്യന്റെ ദൈന്യതയിലാണെന്നും മനസ്സി ലാകുമ്പോൾ, ആ സൌധത്തിൽ താമസിയ്ക്കാൻ വരുന്നവർ നിങ്ങളു ടെ പക്കൽനിന്നു സന്തോഷത്തിന്റെ താക്കോൽ സ്വീകരിയ്ക്കാൻ ത യാറാകുമെന്നൊരു നിമിഷമെങ്കിലും ചിന്തിയ്ക്കാൻ കഴിയുമോ? അഥ വാ താക്കോൽ ഏറ്റുവാങ്ങിയാലും ആ സന്തോഷം അവർക്കെക്കാല വും നിലനിർത്താനാകുമോ? അത്രയേറെ അഗാധമായി പീഡിപ്പിയ്ക്ക പ്പെട്ട താത്യായനയുടെ മഹനീയമായ ആത്മാവിനു മറിച്ചൊന്നു തീ രുമാനിയ്ക്കാൻ കഴിയുമോ? ഇല്ല, പരിശുദ്ധമായൊരു റഷ്യൻ ആത്മാ വിനിങ്ങനെമാത്രമേ തീരുമാനിയ്ക്കാനാകൂ: എന്നിൽനിന്ന്, എന്നിൽ നിന്നും ആ സന്തോഷം എടുത്തുമാറ്റിക്കൊള്ളട്ടെ, അങ്ങനെ ആ വൃദ്ധ ന്റെ സന്താപത്തേക്കാൾ അനന്തമായ മഹിമ എന്റെ ഈ സന്തോ ഷത്തിനു കൈവരട്ടെ, ഒടുവിൽ ആ മനുഷ്യനെന്നല്ല മറ്റാരും എന്റെ ഈ ആത്മത്യാഗം അറിയാൻ ഇട വരാതിരിയ്ക്കട്ടെ: മറ്റൊരാളുടെ നാ ശത്തിലൂടെ എനിയ്ക്കൊരിയ്ക്കലും സന്തോഷം നേടാനാവില്ല. നേർരേഖ മുറിച്ചു കടക്കാൻ കഴിയാത്ത കർമ്മത്തിന്റെ ദുരന്തഫലമാണിത്! അ ങ്ങനെ താത്യായന ഒനേഗിനെ വെറുംകൈയോടെ പറഞ്ഞയയ്ക്കുന്നു: പക്ഷേ, ഒനേഗിനും അതീവ ദുഃഖിതനാണ്. അവളൊരാളെ രക്ഷിയ്ക്ക കയും മറ്റൊരാളെ നശിപ്പിയ്ക്കുകയും ചെയ്തു. ഒരുപക്ഷേ, കവിതയിലെ ഏറ്റവും മർമ്മപ്രധാനമായൊരു പ്രശ്നമാണത്. അതിനിടയിൽ, എന്തു കൊണ്ടാണ താത്യായന ഒനേഗിന്റെകൂടെ പോകാതിരുന്നതെന്ന

ചോദ്യവും വരുന്നു. ഇതുപോലൊരു സവിശേഷമായ പരിണാമഗുപ്തി ഇതിനുമുമ്പ് മറ്റൊരിടത്തും ഞാൻ കണ്ടിട്ടില്ല. അതുകൊണ്ടാണ് കഥയുടെ ആഴങ്ങളിലേയ്ക്കു ഞാനിറങ്ങിച്ചെല്ലുന്നത്. പ്രശ്നത്തിന്റെ ധാർമ്മികമായ പരിഹാരം വളരെക്കാലത്തോളം സന്ദേഹങ്ങളിൽ കുരുങ്ങിക്കിടന്നു; അതാണു വസ്തുത. ഭർത്താവു മരിച്ചു വിധവയായി മാറി, താരതമ്യേന സ്വതന്ത്രയായെങ്കിൽപ്പോലും താത്യായന ഒനേഗിന്റെകൂടെ പോകുമായിരുന്നില്ലെന്നു ഞാൻ വിശ്വസിയ്ക്കുന്നു. പക്ഷേ ആ കഥാപാത്രത്തിന്റെ ആത്യന്തികസത്ത നാം മനസ്സിലാക്കണം. അയാളുടെ യാഥാർത്ഥ്യം അവൾക്കു നേരിട്ടു കാണാം. പണ്ടൊരിയ്ക്കൽ പുച്ഛത്തോടെ നോക്കിക്കണ്ട അവളെ തികച്ചും അപ്രാപ്യമായൊരു നിലയിലാണു നിതാന്തസഞ്ചാരിയായ അയാൾ വീണ്ടും കണ്ടുമുട്ടുന്നത്. വസ്തുതകളുടെ പരമാർത്ഥം കുടികൊള്ളുന്നത് ഒരുപക്ഷേ പീറ്റേഴ്സ് ബർഗിലെ സവിശേഷമായ ആ സാഹചര്യമായിരിയ്ക്കാം. അയാളൊരിയ്ക്കൽ വെറുപ്പോടെ തള്ളിപ്പറഞ്ഞ പെൺകുട്ടി ഇപ്പോൾ സമൂഹത്തിൽ – ഒനേഗിനെ സംബന്ധിച്ച്, സകല അലൗകികാഭിലാഷങ്ങൾക്കും അധികാരകേന്ദ്രമായി കണക്കാക്കാവുന്ന അതേ സമൂഹത്തിൽ – സർവസമാരാദ്ധ്യയായി മാറിയിരിക്കുന്നു. ആ ഒരൊറ്റ കാരണംകൊണ്ടാണു കണ്ണഞ്ചിപ്പിക്കുന്നവിധം അയാളവളുടെ കാൽക്കൽ ചെന്നു വീഴുന്നത്. 'ഇതാണെന്റെ പ്രത്യാശ', അയാൾ ആർത്തുവിളിയ്ക്കുന്നു, 'ഇതാണെന്റെ പ്രതീക്ഷ, ഇതാണെന്റെ മോക്ഷമാർഗം!' 'സന്തോഷം അത്രയേറെ സുസാദ്ധ്യമായിരിയ്ക്കുമ്പോൾ'പ്പോലും അയാളവളെ നേരിട്ടു കാണുന്നില്ല. പണ്ടൊരിയ്ക്കൽ അലെക്കോവ് 'സെംഫീറ'യുടെ നേർക്കു തിരിഞ്ഞതുപോലെ, ചപലഭാവനയുടെ മായികലോകത്തു സ്വന്തം പ്രശ്നങ്ങൾക്കു പരിഹാരം തേടി ഒനേഗിൻ താത്യായനയുടെ നേർക്കു തിരിയുന്നു. സത്യം നേരത്തേതന്നെ കണ്ടു മനസ്സിലാക്കിയിരുന്നില്ലെങ്കിൽ താത്യായനയ്ക്ക് ആ നിമിഷം അയാളെ നേരിടാൻ ധൈര്യം വരുമായിരുന്നോ? തന്റെ വ്യക്തിത്വത്തെയോ പഴയ താത്യായനയേയോ അല്ല, സ്വന്തം ചപലഭാവനയെയാണ് അയാൾ മനസ്സിൽ താലോലിയ്ക്കുന്നതെന്നു സംശയാതീതമായിത്തന്നെ അവളറിയുന്നു

ണ്ട്. സ്വന്തമായൊരു വിഷയത്തിനല്ല, മറ്റെന്തോ തേടിയാണയാൾ തന്നെ സമീപിയ്ക്കുന്നതെന്ന് അവൾക്കറിയാം. അയാൾ സ്നേഹിയ്ക്കുന്ന തു തന്നെയല്ലെന്ന്, ഒരുപക്ഷേ അയാളാരേയും ഹൃദയപൂർവം സ്നേഹി ക്കുന്നില്ലെന്ന്, അഥവാ കഠിനമായ വേദന അനുഭവിയ്ക്കുന്നുണ്ടെങ്കിലും അയാൾക്കാരേയും സ്നേഹിക്കാനാവില്ലെന്ന്, അവൾ മനസ്സിലാക്കി. ചാപല്യത്തിന്റെ മൂർത്തഭാവമായ അയാൾ അടുത്ത ദിവസം നിരാ ശമൂലം ആ തീരുമാനത്തെ നിന്ദാപൂർവം നിരസിക്കുമെന്നും അവൾ ക്കറിയാം. വേരുകളില്ലാതെ അറുത്തെടുത്തു വായുവിലേ യ്ക്കു വലിച്ചെ റിയപ്പെട്ട വെറുമൊരു കെട്ട വൈക്കോൽത്തുരുമ്പു മാത്രമാണയാൾ. അതേസമയം നേരേ മറിച്ചാണവളുടെ സ്ഥിതി! സ്വജീവിതം താറുമാ റായിപ്പോയതിന്റെ വേദനാകരമായ നിരാശയിൽപ്പോലും അത്താ ണിയായി പിടിച്ചുനിൽക്കാൻ ശക്തിയുള്ള എന്തോ ഒരു ശക്തി അവ ളുടെ ഉള്ളിലുണ്ട്. അതവളുടെ ബാല്യ കാലസ്മരണകളാണ്, നിഷ്ക്കളങ്ക മായ ജീവിതം കരുപ്പിടിപ്പിച്ച വിദൂരമായ ഗ്രാമീണസ്മരണകൾ! ആ ഭൂതകാലവും മനസ്സിൽ തങ്ങിനിൽക്കുന്ന മിഴിവുറ്റ ചിത്രങ്ങളും അവ ൾക്കിപ്പോൾ വളരെ പ്രിയപ്പെട്ടതായിരിയ്ക്കുന്നു. ആ ഓർമ്മകളാണവ ളുടെ നീക്കിയിരുപ്പ്. ആ ശക്തി ആത്യന്തികമായ നിരാശയിൽനിന്നു സ്വന്തം ആത്മാവിനെ രക്ഷിയ്ക്കുമെന്ന കാര്യത്തിൽ അവൾക്കൊരു സംശയവുമില്ല. അചഞ്ചലവും അനശ്വരവുമായ ഒരാധാരത്തിന്റെ സാ ന്നിദ്ധ്യം മഹത്തായൊരു ആശ്വാസമാണ്. സ്വദേശത്തിന്റെ, സ്വജന ങ്ങളുടെ, പരിപാവനവിശ്വാസങ്ങൾ കണ്ടറിയാനുള്ള ഒരു വിനിമ യോപാധി യാണത്. പക്ഷേ, അയാൾ - അയാളാരാണ്, അയാൾ ക്കെന്താണുള്ളത്? പറയത്തക്ക യാതൊന്നുമില്ല. സ്വന്തം ഹൃദയവി ശാലതയുടെ ഉദാരതകൊണ്ടുമാത്രം അയാളെ രസിപ്പിയ്ക്കാൻവേണ്ടി അവൾ ഇറങ്ങിപ്പുറപ്പെടണം. സ്നേഹത്തിന്റെ അഗാധമായ കാരുണ്യ ത്തിൽനിന്ന് അവൾ സ്വയം ഊറ്റിയെടുക്കുന്ന സന്തോഷം, അയാൾ ക്കൊരു നിമിഷംകൊണ്ടു ധൂർത്തടിച്ചു കളയാവുന്നതേയുള്ളൂ! ഇന്ന് അയാൾക്കുവേണ്ടി സ്വയം വളരെ പണിപ്പെട്ടു സമർപ്പിയ്ക്കുന്ന പാരി

തോഷികം നാളെ നിന്ദാപൂർവമായ ഒരു പരിഹാസത്തോടെ അയാൾ നിശ്ശേഷം തള്ളിപ്പറയുമെന്നും അവൾക്കറിയാം. ഇല്ല, അതനുവദിയ്ക്കാനാവില്ല. അവളുടെ ആത്മബലത്തിനു കരുത്തുണ്ട്. അനന്തമായ ദീനാനുകമ്പകൊണ്ടുപോലും സ്വന്തം ചാരിത്ര്യത്തിനു കളങ്കമേൽപ്പിയ്ക്കാൻ അവൾക്കാവില്ല. അതെ, താത്യായനയ്ക്ക് ഒരിയ്ക്കലും ഒനേഗിന്റെ കൂടെ പോകാനാവില്ല!

അങ്ങനെ 'യെവ്ജനി ഒനേഗിൻ' എന്ന അനശ്വരമായ കവിതയിലൂടെ മഹാനായ ദേശീയകവിയായി പുഷ്ക്കിൻ അവരോധിയ്ക്കപ്പെട്ടു. സാധാരണജനങ്ങളിൽനിന്നും അകന്നു നിൽക്കുന്ന പ്രവാസികളുടെ മൗലികമായ ആദ്ധ്യാത്മികസത്യം, കൃത്യവും വ്യക്തവുമായ ഉൾക്കാഴ്ചയോടെ അദ്ദേഹം ചിത്രീകരിച്ചു. ഇവിടെ ഇതു വരെ ജീവിച്ചുപോന്ന സ്വപ്നജീവികളുടെ സൂക്ഷ്മപ്രകൃതം നിരീക്ഷിച്ച അദ്ദേഹം അനന്യനമായ പ്രതിഭാവൈഭവത്തോടെ അവരുടെ ആത്മാവ് കണ്ടറിഞ്ഞു. ചരിത്രത്താളുകളിൽ അവരുടെ വിധി വിവേചിച്ചറിഞ്ഞു നമ്മുടെ വിധിയിൽ അവർക്കുള്ള പ്രസക്തി പ്രവചിയ്ക്കുകയും ചെയ്തു, അദ്ദേഹം. റഷ്യൻസ്ത്രീയുടെ വ്യക്തിത്വത്തോടൊപ്പം അചഞ്ചലവും ഗുണാത്മകവുമായ സൗന്ദര്യംകൂടി അദ്ദേഹം ചേർത്തുവെച്ചു. റഷ്യക്കാർക്കിടയിൽ അത്തരം ഗുണാത്മകസൗന്ദര്യമുള്ള ഒരുകൂട്ടം വ്യക്തിത്വങ്ങളെ സ്വന്തം കൃതികളിലൂടെ ആദ്യമായി കാണിച്ചുതന്ന റഷ്യൻ എഴുത്തുകാരനും അദ്ദേ ഹമായിരുന്നു. അവരുടെ അടിയുറച്ച സത്യാത്മകതയിൽ പരമമായ സൗന്ദര്യമാണു പ്രതിഫലിച്ചത്. ശിലാശിൽപ്പങ്ങൾപോലെ വരച്ചുവെച്ച അവരുടെ ചാലകസാന്നിദ്ധ്യം നമുക്കൊരിയ്ക്കലും നിഷേധിയ്ക്കാനാവില്ല. വീണ്ടും ഓർമ്മപ്പെടുത്തട്ടെ, ഒരു നിരൂപകനായല്ല ഞാൻ സംസാരിയ്ക്കുന്നത്. അതുകൊണ്ട് അത്തരം കൃതികളിലെ സാഹിത്യപരമായ വിഷയങ്ങളെന്തെങ്കിലും പ്രത്യേകമാ യെടുത്തു ചർച്ച ചെയ്ത് കവിയുടെ പ്രതിഭയെക്കുറിച്ചുള്ള എന്റെ അഭിപ്രായങ്ങൾ വിശദീകരിയ്ക്കാൻ ഞാനുദ്ദേശിയ്ക്കുന്നില്ല. ഉദാഹരണത്തിനു സന്യാസസമൂഹത്തെ പ്രതിനിധീകരിയ്ക്കുന്ന സവിശേഷമായ കഥാപാത്രത്തെ നോക്കൂ, ഉദാത്തമായ ആ റഷ്യൻവ്യക്തിത്വത്തിന്റെ അർത്ഥവും പ്രാധാന്യവും വി

ശദീകരിക്കാൻ ബൃഹത്തായൊരു പുസ്തകംതന്നെ വേണ്ടിവരും. നമ്മു ടെ മാതൃഭൂമിയിൽനിന്നു കണ്ടെത്തി സമുചിതമായ ശിൽപ്പാലങ്കാര ങ്ങളോടെ പണിതെടുത്ത ആ റഷ്യൻബിംബം, ഉദാത്തമായ ആത്മീ യസൗന്ദര്യത്തോടെ നമ്മുടെ മനസ്സിൽ ചിരപ്രതിഷ്ഠ നേടിക്കഴിഞ്ഞു. അതിൽനിന്നു വശ്യമോഹനമായ ഒരായിരം പ്രതിബിംബങ്ങൾ, ദേ ശീയതയുടെ കരുത്തും ചൈതന്യവും പകർന്ന പ്രതീകങ്ങളായി ഇ പ്പോഴും ജനിച്ചുകൊണ്ടിരിക്കുന്നു. നമുക്കായി സമർപ്പിക്കപ്പെട്ട അങ്ങ നെയൊരു വ്യക്തിത്വം നിലനിൽക്കുന്നുണ്ടെന്ന കാര്യത്തിൽ ഇനി യാരും തർക്കിക്കേണ്ടതില്ല. ആ സങ്കൽപ്പം കവിയുടെ സ്വപ്നംമാത്രമാ ണെന്ന് ഇനിയാർക്കും തർക്കിക്കാനാവില്ല. അതെ, അങ്ങനെ ചിലരു ണ്ട്, അവരെ സൃഷ്ടിച്ച രാഷ്ട്രചൈതന്യവും, ആ ചൈതന്യത്തിനു മിഴി വേകുന്ന ഊർജ്ജവും ഇവിടെയുണ്ട്. വിശ്വാസമുണ്ടെങ്കിൽ പ്രതീക്ഷ യുമുണ്ടാകും. മാനവീയതയുടെ നേർക്കുള്ള വലിയ പ്രതീക്ഷയാണത്. 'നന്മയും യശസ്സും ലക്ഷ്യമാക്കി പ്രത്യാശാപൂർവം' മുന്നോട്ടു കുതിക്കു ന്നതായി കവി പറയുന്നു. അദ്ദേഹത്തിന്റെ ദേശീയോദ്ഗ്രഥനപര മായ സർഗപ്രക്രിയക്കു നേർക്കാഴ്ചകളായ ചില വരികളാണവ. പുഷ് ക്കിനെപ്പോലെ സ്വന്തം നാട്ടിലെ ജനങ്ങളോടു സൗഹൃദത്തോടും സാഹോദര്യത്തോടും കൂടി സഹകരിച്ചു ജീവിച്ച മറ്റൊരു എഴുത്തുകാ രൻ ഒരിക്കലും റഷ്യയിലുണ്ടായിട്ടില്ല. ഇന്നത്തെ എഴുത്തുകാരിൽ സാ ധാരണജനങ്ങളുടെ പ്രശ്നങ്ങളെക്കുറിച്ചെഴുതുന്ന, അറിവും കഴിവും അ നുകമ്പയുമുള്ള, നിരവധി പേരുണ്ട്. പക്ഷേ, പുഷ്ക്കിനുമായി താര ത മ്യപ്പെടുത്തുമ്പോൾ, രണ്ടു മൂന്നു ശിഷ്യരൊഴിച്ചു ബാക്കിയുള്ളവരെല്ലാം 'കുലീനപ്രഭുക്കളാ'ണ്. അവരിൽപ്പോലും (തുർഗനേവും ടോൾസ്റ്റോയി യും) ഔദ്ധത്യത്തിന്റെ മുൾമുനകൾ ചിലപ്പോഴൊക്കെ പ്രത്യക്ഷപ്പെടു ന്നതു കാണാം. മറ്റേതോ ലോകത്തു നടക്കുന്ന ജീവിതത്തിൽനിന്നും ഔചിത്യബോധമില്ലാതെ അടർത്തിയെടുത്ത വിഷയങ്ങൾ വിവരിച്ചു വായനക്കാരെ വശീകരിക്കാൻ ബദ്ധപ്പെടുന്നവരാണവർ. പുഷ്ക്കിനാ കട്ടെ, നൈസർഗികമായ ധാർമ്മികവികാരങ്ങളുടെ തലത്തിലേക്കു ന

മ്മെ കൈപിടിച്ചുയർത്തുന്നു; ഉദാഹരണത്തിനു 'കരടി'യെന്ന കഥയിലെ ഗ്രാമീണൻ കരടിയുടെ ഇണയെ കൊല്ലുന്ന ഭാഗം ഓർത്തുനോക്കുക. ഞാനുദ്ദേശിക്കുന്ന വസ്തുത നിങ്ങൾക്കപ്പോൾ കൃത്യമായി ബോദ്ധ്യപ്പെടും!.

നമുക്കെല്ലാം ആരാദ്ധ്യനായ ഈ കവിമനസ്സിന്റെ ഉൾക്കാഴ്ച പിന്നീടു സാഹിത്യത്തിലേയ്ക്കു കടന്നു വന്നവർക്കു വ്യക്തമായ ദിശാസൂചനകളാണു നൽകിയത്. അനുഗൃഹീതരായ എഴുത്തുകാരുടെ ഒരു നീണ്ട നിരതന്നെ പുഷ്ക്കിനുശേഷം പ്രത്യക്ഷപ്പെട്ടു. ആധുനികകാലത്തിന്റെ സവിശേഷമായ പ്രശ്നങ്ങൾ ആർജ്ജവത്തോടെ അവതരിപ്പിയ്ക്കാൻ കഴിഞ്ഞതിനു തീർച്ചയായും അവരദ്ദേഹത്തോടു കടപ്പെട്ടിരിയ്ക്കുന്നു. കവിതയിലോ കഥയിലോ മാത്രം അദ്ദേഹത്തിന്റെ സ്വാധീനം ഒതുങ്ങി നിൽക്കുന്നില്ല. ഇന്നു നാം കാണുന്ന ദേശീയതയിലുള്ള വിശ്വാസവും സാധാരണക്കാരിലുള്ള പ്രതീക്ഷയും യൂറോപ്യൻ സമൂഹത്തിൽനിന്നു വ്യത്യസ്തമായ പ്രത്യാശയും പുഷ്ക്കിന്റെ അഭാവത്തിൽ ഇത്രയേറെ അപ്രതിരോദ്ധ്യത നേടുമായിരുന്നില്ല. കാവ്യജീവിതത്തിലെ മൂന്നാംഘട്ടമായി ഞാൻ വിശേഷിപ്പിയ്ക്കുന്ന രചനകൾ പരിശോധിയ്ക്കുമ്പോഴാണു നമുക്ക് ഈ നേട്ടം പ്രകടമായും ബോദ്ധ്യപ്പെടുന്നത്.

സവിശേഷമായ ഈ കാലഘട്ടങ്ങൾക്കു കൃത്യമായ അതിർവരമ്പുകളില്ലെന്നു വീണ്ടും ഞാനാവർത്തിയ്ക്കട്ടെ. മൂന്നാംഘട്ടത്തിലെ പല കൃതികളും ഒരുപക്ഷേ അദ്ദേഹത്തിന്റെ സർഗപ്രവർത്തനങ്ങളുടെ തുടക്കത്തിൽ എഴുതിയവയാകാം. പരിണാമത്തിന്റെ മൂലകങ്ങൾ പുറമേനിന്നു സ്വീകരിക്കേണ്ട ബാദ്ധ്യതയില്ലാതെ സകലതും ഉള്ളിൽനിന്നും ഊറ്റിയെടുക്കുന്നവിധം വളർച്ചയുടെ പരിപൂർണാവസ്ഥ കൈവരിച്ച സമഗ്രമായൊരു വ്യക്തിത്വമാണു പുഷ്ക്കിന്റേത്. അദ്ദേഹത്തെ സംബന്ധിച്ച്, ആത്മാവിൽ നിറഞ്ഞുനിൽക്കുന്ന അഗാധതയുടെ പ്രതിഫലനമാണു ബാഹ്യമായി കാണപ്പെടുന്ന അനന്തമായ ഈ ലോകം. ആ പരിണാമത്തിന്റെ വികാസദശകൾ ഓരോന്നും ഒന്നിനൊന്നു വ്യത്യസ്തവും ക്രമീകൃതവുമായ തലമുറകളുടെ ചില പ്രകൃതങ്ങളാ

യാണു രൂപം കൊള്ളുന്നത്. അതുകൊണ്ട്, വിദേശരാഷ്ട്രങ്ങളിലെ പ്രതിഭാശാലികളായ കവികളേയും സിദ്ധാന്തങ്ങളേയും പ്രതിഫലിപ്പിയ്ക്കുന്ന സാർവലൗകികമായ ആശയങ്ങൾ മികവോടെ വെളിവാകുന്ന കൃതികളാണു മൂന്നാംഘട്ടത്തിന്റെ സവിശേഷത. മരണശേഷം വെളിച്ചം കണ്ട അത്തരം ചില കൃതികളിലാണു മുമ്പൊരിക്കലും കേൾക്കാത്ത അത്ഭുതകരമായ ചില വെളിപാടുകൾ കവി നടത്തുന്നത്. യൂറോപ്പിൽ ഷേയ്ക്ക്സ്പിയർ, സെർവാന്റിസ്, ഷില്ലർ, തുടങ്ങി പല പ്രതിഭകളുമുണ്ടായിരുന്നു. പക്ഷേ, പുഷ്ക്കിനെപ്പോലെ ഉന്നതവും സാർവലൗകികവുമായ സഹാനുഭൂതി പ്രദർശിപ്പിക്കാൻ കഴിവും മികവുമുള്ളവരെ നിങ്ങൾക്കു ചൂണ്ടിക്കാണിയ്ക്കാൻ കഴിയുമോ? വിസ്മയകരമായ ഈ മഹത്വം, രാഷ്ട്രത്തിന്റെ മഹോന്നതമായ ഈ ശക്തി, നമുക്കു കാണിച്ചുതന്നതു കൊണ്ടാണു സർവോപരി അദ്ദേഹം നമ്മുടെ ദേശീയ കവിയായി അവരോധിയ്ക്കപ്പെടുന്നത്. ഓരോ വ്യക്തിയുടേയും ഉള്ളിൽ ഒളിഞ്ഞിരിയ്ക്കുന്ന സമഗ്രമായ ചൈതന്യത്തെ സമസ്തഭാവങ്ങളോടും കൂടി ഉൾക്കൊള്ളാൻ പുഷ്ക്കിനുമാത്രമേ കഴിഞ്ഞിട്ടുള്ളൂ. മറിച്ച്, തങ്ങളുടെ സവിശേഷതാൽപ്പര്യങ്ങൾക്കു പ്രാധാന്യം നൽകിയാണു യൂറോപ്യൻകവികൾ ജനങ്ങളെ വിലയിരുത്തുന്നത്. വൈദേശികമൂല്യങ്ങളെന്നല്ല, തൊട്ടടുത്ത രാജ്യത്തെ ജനങ്ങളെപ്പോലും അവർ നേരാംവണ്ണം മനസ്സിലാക്കാറില്ല. ഉദാഹരണത്തിനു ഷേയ് ക്ക്സ്പിയറുടെ ഇറ്റലിക്കാരായ കഥാപാത്രങ്ങൾ മിക്കവരും ഇംഗ്ലീഷുകാരായി വേഷം മാറിയാണു പ്രത്യക്ഷപ്പെടുന്നത്. മറ്റൊരു ദേശീയതയെ പൂർണമായും സ്വാംശീകരിയ്ക്കാൻ കഴിഞ്ഞ ഒരേയൊരു കവിയും പുഷ്ക്കിനാണ്. 'ഫാസ്റ്റി'ൽനിന്ന്, 'ലുബ്ധനായ യോദ്ധാവി'ൽനിന്ന്, 'ഒരിടത്തൊരു യോദ്ധാവുണ്ടായിരുന്നു'വെന്ന നാടൻപാട്ടിൽനിന്ന്, ചില ഭാഗങ്ങൾ മറിച്ചുനോക്കി തുടർന്നു 'ഡോൺ ജുവാൻ' എടുത്തു വായിയ്ക്കൂ! പുഷ്ക്കിന്റെ കൈയൊപ്പു കണ്ടിരുന്നില്ലെങ്കിൽ, അവയൊന്നും ഒരു സ്പാനിഷ് കവി എഴുതിയതല്ലെന്നു നിങ്ങൾക്കു തിരിച്ചറിയാനാവില്ല! 'പ്ലേഗുകാലത്തെ വിരുന്നെ'ന്ന കവിതയിലെ ബിംബകൽപ്പനകൾ എത്ര പ്രൗ

ഢവും ഉജ്ജ്വലവുമായിരിയ്ക്കുന്നു! അതെ, ഉദാത്തമായ അത്തരം ഭാവനകളാണു യഥാർത്ഥത്തിൽ ഇംഗ്ലണ്ടിന്റെ മൗലികത. പ്ലേഗിനെക്കുറിച്ചു മേരിയും നായകനും പാടുന്ന ഗാനങ്ങൾ ശ്രദ്ധിയ്ക്കൂ: 'വിദ്യാലയത്തിന്റെ ബഹളമയമായ അന്തരീക്ഷത്തിൽനിന്നു കുട്ടികളുടെ ശബ്ദമുയർന്നു കേൾക്കാം'. ശുദ്ധമായ ഇംഗ്ളീഷ് ഗാനങ്ങൾ! ബ്രിട്ടീഷ് കാവ്യാത്മകതയുടെ മൗലികത പ്രതിഫലിപ്പിയ്ക്കുന്ന അഭിനിവേശങ്ങളും വിലാപങ്ങളും ഭാവിയെ സംബന്ധിച്ച വേദനാനിർഭരമായ ദൂരക്കാഴ്ചകളും അവയിലുണ്ട്. ചില വരികൾ വായിച്ചാൽ പഴയൊരു ഇംഗ്ലീഷ് സൈദ്ധാന്തികനെഴുതിയ നിഗൂഢഗ്രന്ഥത്തിലെ വാക്യങ്ങൾ തല തിരിച്ചിട്ടതുപോലെ തോന്നും! പക്ഷേ, മന:പൂർവമായൊരു ക്രമം തെറ്റിയ്ക്കലല്ല, അവ. ആ വരികളിലെ ശോകാത്മകവും ഉന്മാദപരവുമായ സംഗീതം പ്രൊട്ടസ്റ്റന്റ്മതത്തിന്റെ അന്തരാത്മാവാണ്. വീരനും വിഷാദിയുമായ ഇംഗ്ലീഷ്മതവിരുദ്ധവാദിയുടെ അധൃഷ്യമായ ഇച്ഛാശ ക്തിയും അയാൾ കാണുന്ന നിഗൂഢസ്വപ്നങ്ങളുടെ ശക്തിവിശേഷവുമാണത്. ആ വരികൾ വായിയ്ക്കുമ്പോൾ നാം പഴയൊരു കാലത്തിന്റെ, നവോത്ഥാനത്തിന്റെ, ആത്മസ്പന്ദനങ്ങളാണു കേൾക്കുന്നത്. പ്രൊട്ടസ്റ്റന്റ്മതം തുടക്കത്തിൽ നേരിട്ട സംഘർഷാത്മകമായ അന്തരീക്ഷത്തിന്റെ ചൂടു മാത്രമല്ല ചരിത്രംപോലും നമുക്കതിൽനിന്നു തൊട്ടറിയാം. വെറും ചിന്തകളിലൂടെയല്ല, മറിച്ച് ആയുധധാരികളായ തീവ്രവാദികളുടെ താവളങ്ങളിൽ ചെന്നു താമസിച്ച്, അവരുടെ കൂടെയിരുന്നു സങ്കീർത്തനങ്ങൾ പാടി, അവരുടെ ആനന്ദാനുഭൂതികളിൽ കണ്ണീരൊഴുക്കി, അവരുടെ ആത്മവിശ്വാസങ്ങളിൽ സ്വയം സമർപ്പിച്ചാണു നിങ്ങളതറിയേണ്ടത്. തുടർന്നു മതാത്മകമായ നിഗൂഢവിദ്യയും ഖുറാനിൽനിന്നുള്ള ചില വരികളും തൊട്ടടുത്തു ചേർത്തുവെയ്ക്കൂ! നിങ്ങൾക്കവിടെയൊരു മുഹമ്മദീയത കാണാനില്ലേ, ഖുറാനും ഖഡ്ഗവും ചേർന്ന ഊർജ്ജസ്രോതസ്സല്ലേ, നിങ്ങൾക്കപ്പോൾ വെളിവാകുന്നത്? വിശ്വാസത്തിന്റെ നൈസർഗികമായ മഹത്വവും ഭീകരമായ സംഹാരശക്തിയുമല്ലേ, അവ സൂചിപ്പിയ്ക്കുന്നത്? അതെ, ആ പൗരാണികതയിലാണു സ്വന്തം പ്രജകളേക്കാൾ വളരെ ഉയർന്നൊരു പീ

റത്തിൽ ദൈവികത്വം ചമഞ്ഞു ഭൂമിയിലെ രാജാക്കന്മാർ ആസന സ്ഥരായത്. ജനങ്ങളുടെ ആശയാഭിലാഷങ്ങൾ കണ്ടില്ലെന്നു നടിച്ച് ഒറ്റപ്പെട്ടുപോയവർ!. വിജനതയും ഏകാന്തതയും അവരെ ഭ്രാന്തചി ത്തരാക്കി. അമിതമായ ഭോഗാസക്തി മൂലം ഇണയെത്തന്നെ വിഴ ങ്ങുന്ന ചിലന്തികളായി, ഉൽക്കണ്ഠയും മരണഭീതിയും വിതച്ച മതഭ്രാ ന്തിനു വിധേയരായി, അവർ മൃഗീയമായ ക്രൂരതകളിലേയ്ക്കു തിരിഞ്ഞു! ഇല്ല, പുഷ്ക്കിനെപ്പോലെ സാർവലൗകികസഹാനുഭൂതി പുലർത്തി പ്പോന്ന ഒരു കവി ഒരിയ്ക്കലും ജനിച്ചിട്ടില്ലെന്നു ഞാൻ പറയുന്നില്ല. പക്ഷെ, അദ്ദേഹത്തെ മറ്റുള്ളവരിൽനിന്നു വ്യത്യസ്തനാക്കുന്നത് ആ സഹാനുഭൂതി മാത്രമല്ല. സ്വന്തം ജീവചൈതന്യത്തെ വിദേശരാഷ്ട്ര ങ്ങളുടെ ആത്മാവിലേയ്ക്കു കടത്തി വിടുന്നതിൽ അദ്ദേഹം കാണിച്ച വിസ്മയകരമായ കലാകുശലതകൂടി കണക്കാക്കണം. ഒരു കവിയും പിന്നീടൊരിയ്ക്കലും നിർവഹിച്ചിട്ടില്ലാത്ത അസാധാരണദൗത്യമായ തുകൊണ്ട്, അനന്യനമായ ആ സൃഷ്ടികർമ്മം അത്ഭുതകരമെന്നുതന്നെ വിശേഷിപ്പിയ്ക്കണം! പുഷ്ക്കിനുമാത്രം അവകാശപ്പെട്ട ആ മഹത്വ ത്തിന്റെ പേരിൽ, ഞാനാവർത്തിക്കട്ടെ, ഇതിനുമുമ്പ് ഒരിയ്ക്കൽപ്പോ ലും കാണുകയോ കേൾക്കുകയോ ചെയ്യാത്ത അസാധാരണമായൊ രു പ്രതിഭാസമാണദ്ദേഹം. വർത്തമാനകാലത്തിൽ നിറഞ്ഞുനിൽക്കു കയും ഭാവിയെ നിർണായകമായി സ്വാധീനിച്ച് പുരോഗതിയ്ക്ക് അനി വാര്യമായിരിയ്ക്കുകയും ചെയ്യുന്ന ദേശീയതയുടെ ആത്മവീര്യം, കവിത യിൽ പ്രകടവും പ്രവചനാത്മകവുമായി തുടിച്ചു നിൽക്കുന്നതുകൊണ്ട്, അതെ, ഒരു പ്രവാചകപ്രതിഭാസംകൂടിയായി ഞാനദ്ദേഹത്തെ കാ ണാൻ താൽപ്പര്യപ്പെടുന്നു! സാർവദേശീയസമന്വയത്തിന്റെ ആത്യ ന്തികലക്ഷ്യം നേടുന്നതിലല്ലാതെ റഷ്യൻ ദേശീയതയുടെ സജീവമാ യ ചൈതന്യത്തിനു മറ്റെന്തു പ്രസക്തിയാണുള്ളത്? രാഷ്ട്രീയാധികാ രകേന്ദ്രങ്ങളുമായി ബന്ധം സ്ഥാപിയ്ക്കുകയും ദേശീയകവിയായി അം ഗീകരിയ്ക്കപ്പെടുകയും ചെയ്യുന്നതിനു വളരെമുമ്പേ അദ്ദേഹം ജനങ്ങളു ടെ ആത്മചൈതന്യത്തിന്റെ മഹത്വം മനസ്സിലാക്കിക്കഴിഞ്ഞിരുന്നു.

ഈ വിഷയത്തിൽ അദ്ദേഹം ക്രാന്തദർശിയായ ഋഷി മാത്രമല്ല, ഒരു പ്രവാചകനുമായിരുന്നു!

ഭാവിയെക്കുറിച്ചല്ലാതെ ഇന്നിപ്പോൾ നടക്കുന്നതും പ്രത്യക്ഷത്തിൽ നടന്നു കഴിഞ്ഞതുമായ വിഷയങ്ങൾ മാത്രമായിരുന്നെങ്കിൽ നമ്മെ സംബന്ധിച്ച മഹാനായ പീറ്ററുടെ പരിഷ്ക്കാരങ്ങൾക്കു യാതൊരു പ്രാധാന്യവുമില്ല. എന്താണ് ആ പരിഷ്ക്കാരങ്ങൾ നമുക്കു നൽകുന്ന പാഠം? തീർച്ചയായും, അവ യൂറോപ്യൻ വേഷവിധാനങ്ങളും ആചാരമര്യാദകളും കണ്ടുപിടുത്തങ്ങളും സാങ്കേതികവിദ്യകളും സ്വാംശീകരിയ്ക്കുന്നതിൽമാത്രം ഒതുങ്ങിനിൽക്കുന്നില്ല. അത്തരം നിസ്സാരമായ ഉപയോഗമൂല്യങ്ങൾക്കു പ്രാധാന്യം നൽകിയായിരിയ്ക്കാം ഒരുപക്ഷേ പീറ്റർ ഭരണപരിഷ്ക്കാരങ്ങൾക്കു തുടക്കം കുറിച്ചത്. പക്ഷേ, കാലം പുരോഗമിച്ച്, അടിസ്ഥാനാശയങ്ങൾ വികസിച്ചുവന്നതോടെ ആ പരിഷ്ക്കാരങ്ങൾക്കു വെറും ഉപയോഗക്ഷമതയേക്കാൾ ദൂരവ്യാപകമായൊരു നീക്കിയിരിപ്പിന്റെ മൂല്യം ചാർത്താൻ അദ്ദേഹം തീരുമാനിച്ചു. റഷ്യാക്കാരാകട്ടെ, ഉപയോഗയോഗ്യതമാത്രം മുൻനിർത്തി അദ്ദേഹത്തിന്റെ പരിഷ്ക്കാരങ്ങൾ സ്വീകരിക്കാൻ തയാറായതുമില്ല. സഹജമായ പ്രത്യാശകൊണ്ടായിരിയ്ക്കാം, അതവരെ കൊണ്ടുചെന്നെത്തിച്ചതു താരതമ്യേന ഉദാത്തമായൊരു ലക്ഷ്യത്തിലായിരുന്നു. ഞാൻ ആവർത്തിയ്ക്കട്ടെ, അവർ ആ ലക്ഷ്യം തിരഞ്ഞെടുത്തതു പക്ഷേ മനഃപൂർവമായ ഇച്ഛാശക്തിയുടെ പ്രേരണമൂലമായിരുന്നില്ല, അവർക്കതു നിർണായ മായി അനുഭവപ്പെട്ടുകയാണു ചെയ്യതത്. അതിനെത്തുടർന്നൊരു പുനരേകീകരണത്തിന്റെ സാദ്ധ്യത അവരാരാഞ്ഞു. മാനവരാശിയുടെ സാർവത്രികസാഹോദര്യം സാക്ഷാത്ക്കരിക്കാനുള്ള പരിശ്രമമായി പിന്നീടതു വളർന്നു. അങ്ങനെ വിദേശങ്ങളിലെ പ്രതിഭാശാലികളെ, ചിലർ കരുതുന്നതുപോലെ ശത്രുതയോടെയല്ല, അകൈതവമായ സ്നേഹത്തോടെയാണു നാം നമ്മുടെ മണ്ണിലേയ്ക്കു സ്വാഗതം ചെയ്യതത്. ആദ്യത്തെ ചുവടുവെയ്പു മുതൽ ആത്മപരിശോധന നടത്തി, ഭിന്നത പരിഹരിച്ച്, പരസ്പരം സഹകരിച്ചാണു ജനങ്ങൾ മുന്നോട്ടു വന്നത്. വംശീയമായ പരിഗണന കൂടാതെ മഹത്തായ ആര്യവംശ

ത്തിലെ വിവിധവർഗങ്ങൾ ഒത്തുചേരുന്ന സാർവദേശീയമായ സമന്വയം സാദ്ധ്യമാക്കണമെന്നു ബോദ്ധ്യപ്പെട്ടതിന്റെപേരിൽ നാമതിനുള്ള താൽപ്പര്യവും സന്നദ്ധതയും അതോടെ പ്രഖ്യാപിച്ചു. അതെ, യാതൊരു സംശയത്തിനും പഴുതില്ലാതെ, ശരാശരി റഷ്യാക്കാരന്റെ ഭാവി സാർവദേശീയതയിലാണു നിർണയിയ്ക്കപ്പെട്ടിരിക്കുന്നത്. ശരിയ്ക്കുമൊരു റഷ്യാക്കാരനാകണമെങ്കിൽ നാമോരോരുത്തരും ലോകത്തെ സകല മനുഷ്യരുടേയും സഹോദരനായി സാർവദേശീയമായ പൗരധർമ്മം അനുഷ്ഠിച്ചേ മതിയാകൂ. ചരിത്രപരമായി അനിവാര്യമാണെങ്കിലും 'സ്ലാവോഫിലിസ'മുൾപ്പെടെ നമ്മുടെ സകല വംശീയപരിഗണനകളും പാശ്ചാത്യപുരോഗമനവാദങ്ങളും വലിയൊരു തെറ്റിദ്ധാരണമാത്രമാണ്. അക്രമത്തിന്റെ വാൾമുനയിലല്ലാതെ സാഹോദര്യത്തിൽ ജനിച്ചു വളരുന്നതുകൊണ്ട്, ഒരു യഥാർത്ഥ റഷ്യൻപൗരനു യൂറോപ്പിന്റേയും കരുത്തുറ്റ ആര്യവംശത്തിന്റേയും ഭാവി മാതൃഭൂമിയായ റഷ്യയുടേതുപോലെതന്നെ പ്രിയങ്കരമായിരിക്കും. പീറ്ററുടെ പരിഷ്ക്കാരങ്ങൾക്കുശേഷമുള്ള ചരിത്രത്തിലേയ്ക്കു നാമിറങ്ങുമ്പോൾ യൂറോപ്പിലെ മറ്റു രാഷ്ട്രങ്ങളുമായുള്ള ഉഭയകക്ഷിബന്ധങ്ങളുടെ പ്രകൃതത്തിലും നയരേഖകളിലും ഈ ആശയത്തിന്റെ, എന്റെ ഈ സ്വകാര്യസ്വപ്നത്തിന്റെ, സൂചനകൾ നിങ്ങൾക്കു കാണാം. ഇക്കഴിഞ്ഞ രണ്ടു നൂറ്റാണ്ടിലെ വിദേശനയരേഖകളിൽ സ്വന്തം താൽപ്പര്യങ്ങൾപോലും മറികടന്നു യൂറോപ്പിന്റെ ആവശ്യങ്ങൾക്കു നൽകിയ പരിഗണന, നമ്മുടെ രാഷ്ട്രതന്ത്രജ്ഞരുടെ കഴിവില്ലായ്മകൊണ്ടു വന്നതാണെന്നു ഞാൻ വിശ്വസിയ്ക്കുന്നില്ല. യൂറോപ്യൻരാഷ്ട്രങ്ങൾ നമുക്കെത്രമാത്രം പ്രിയപ്പെട്ടവരാണെന്ന് അവർക്കു നന്നായറിയാം. യൂറോപ്പിലെ വൈരുദ്ധ്യങ്ങൾ സമാധാനസന്ധികളിലൂടെ സമന്വയിപ്പിയ്ക്കാനും അവരുടെ ദേശീയാഭിലാഷങ്ങൾക്കു ദിശാബോധം പകരാനും റഷ്യയുടെ അന്തരാത്മാവിനു കഴിയുമെന്ന ബോദ്ധ്യമായിരിയ്ക്കണം യഥാർത്ഥറഷ്യൻപൗരന്റെ യോഗ്യതയെന്നു കാലം കഴിയുമ്പോൾ നാം മാത്രമല്ല, അടുത്ത തലമുറയും, മനസ്സിലാക്കുമെന്നു ഞാൻ പ്രത്യാശിയ്ക്കുന്നു. അങ്ങനെ

മാനവികതയുടെ സമദർശനത്തിലൂടെ സാഹോദര്യത്തിന്റെ ആത്മീയഭാവങ്ങൾ കൈകോർത്തു ക്രിസ്തീയത സ്വപ്നം കാണുന്ന സാർവദേശീയസമന്വയത്തിന്റെ ഒരു വിശ്വലയം സാദ്ധ്യമാണെന്നും ഞാൻ കരുതുന്നു! വികാരാവേശം തുളുമ്പുന്ന ഈ വാക്കുകൾ അതിശയോക്തിപരമാണെന്നു വളരെ നന്നാ യി എനിയ്ക്കറിയാം. അതങ്ങനെയിരിയ്ക്കട്ടെ, അങ്ങനെ പറഞ്ഞതിൽ ഞാൻ പശ്ചാത്തപിയ്ക്കുന്നില്ല. മറ്റെന്നത്തേക്കാളും സത്യം തുറന്നു പറയാനുള്ള സമുചിതമായ സന്ദർഭമാണിത്. അന്യൂനമായ വാഗ് വൈഭവംകൊണ്ട് ഈ ആശയത്തിനു മൂർത്തിമദ്ഭാവം പകർന്ന പ്രിയങ്കരനായ പ്രതിഭാശാലിയെ സമാദരിയ്ക്കുന്ന ഈ നിമിഷമാണതിനു തീർത്തും സമുചിതമായ സന്ദർഭം. ഇതിനു മുമ്പു പലയിടങ്ങളിലും ഈ ആശയം അവതരിയ്ക്കപ്പെട്ടിട്ടുണ്ട്. ഞാൻ പുതിയതായി യാതൊന്നും പറഞ്ഞിട്ടില്ല, യാതൊന്നും കൂട്ടിച്ചേർത്തിട്ടുമില്ല. എങ്കിലും, ഇതൊരധികപ്രസംഗമായി പലരും വ്യാഖ്യാനിച്ചേക്കാം. 'ഇതാണോ തീർത്തും ദരിദ്രമായ നമ്മുടെ ഈ നാടിന്റെ ഭാവി? മാനവരാശിയ്ക്കുമുമ്പിൽ ഈയൊരു വാക്കു പറയാൻ വിധിയ്ക്കപ്പെട്ടവരാണോ നാം?'.

സാമ്പത്തികമായ ആഡംബരങ്ങളും ശാസ്ത്രത്തിന്റെ അപ്രമാദിത്വവും അധികാരത്തിന്റെ പ്രതാപങ്ങളും സംബന്ധിച്ചു ഞാനൊന്നും സംസാരിച്ചിട്ടില്ല, ഇല്ല! മാനവസാഹോദര്യത്തെക്കുറിച്ചു മാത്രമാണു ഞാനിവിടെ പറഞ്ഞത്. ഒരുപക്ഷേ സാർവദേശീയതലത്തിലുള്ള മാനവികസമന്വയം സാക്ഷാത്ക്കരിയ്ക്കാനുള്ള ഹൃദയഭൂമിയായി മറ്റേതു രാഷ്ട്രത്തേക്കാളും, റഷ്യയെ കണ്ണു തുറന്നു കാണണമെന്നാണു ഞാൻ പറയാൻ ശ്രമിച്ചത്. നമ്മുടെ ഇത:പര്യന്തമുള്ള ചരിത്രത്തിൽ, നമ്മുടെ മണ്മറഞ്ഞുപോയ മഹാത്മാക്കളിൽ, നമ്മോടൊപ്പം ജീവിച്ചിരുന്ന മഹാനായ പുഷ്ക്കിന്റെ കലാപ്രതിഭയിൽ ഞാനതിന്റെ സൂചന കാണുന്നുണ്ട്. ഈ രാഷ്ട്രം ഒരുപക്ഷേ പരമദരിദ്രമായിരുന്നിരിയ്ക്കാം, പക്ഷേ ഈ ദരിദ്രഭൂമിയിലൂടെയാണു യേശു 'നിന്ദിതനും പീഡിതനുമായൊരു അടിമയുടെ വേഷത്തിൽ ജനങ്ങൾക്ക് അനുഗ്രഹാശിസ്സുകൾ ചൊരിഞ്ഞു സഞ്ചരിച്ചത്'. എങ്കിൽ അദ്ദേഹത്തിന്റെ സന്ദേശവും

കൂടി നമുക്കെന്തു കൊണ്ട് ഉൾക്കൊണ്ടുകൂടാ? വെറുമൊരു പുൽത്തൊഴുത്തിലല്ലേ അദ്ദേഹം ജനിച്ചത്? ഞാൻ വീണ്ടുമാവർത്തിയ്ക്കട്ടെ, പുഷ്ക്കിനെ ചൂണ്ടിക്കാണിച്ച മാനവികതയും സാർവദേശീയതയും ആ പ്രതിഭയിലുണ്ടെന്നു ചൂണ്ടിക്കാണിയ്ക്കാനെങ്കിലും നമുക്കിന്നു കഴിയും. വിദേശരാഷ്ട്രങ്ങളുടെ മൗലികമായ സകല ചിന്തകളും സ്വന്തം ആത്മാവിൽ ചേർത്തു വെയ്ക്കാൻ തീർച്ചയായും പുഷ്ക്കിനു കഴിഞ്ഞിട്ടുണ്ട്. റഷ്യൻമനസ്സിന്റെ ഈ മാനവികാഭിലാഷങ്ങൾ കവിതയിലും കലാസൃഷ്ടികളിലും അനിഷേധ്യമാംവണ്ണം വെളിപ്പെടുത്താനും അദ്ദേഹത്തിനു കഴിഞ്ഞു. അതൊരു മഹത്തായ വാഗ്ദാനമല്ലെങ്കിൽ മറ്റെന്താണ്? നമ്മുടെ ചിന്തകളൊരു സ്വപ്നമാണെങ്കിൽ പുഷ്ക്കിന്റെ മനസ്സിൽ ആ സ്വപ്നങ്ങൾക്കൊരു ഉറച്ച അടിത്തറയുണ്ടായിരുന്നു; കുറേക്കാലംകൂടി അദ്ദേഹം ജീവിച്ചിരുന്നെങ്കിൽ, ഒരുപക്ഷേ നമ്മുടെ യൂറോപ്യൻ സുഹൃത്തുക്കൾക്കു സുഗ്രാഹ്യമാകുന്നവിധം റഷ്യൻ പൗരുഷത്തിന്റെ അനശ്വരവും ഉൽകൃഷ്ടവുമായ മാതൃകകൾ ഇനിയും നിരവധി കവിതകളിലൂടെ പ്രത്യക്ഷപ്പെടുമായിരുന്നു; നിലവിലുള്ള സൗഹൃദം സുദൃഢമാക്കി അദ്ദേഹത്തിനവരെ ആകർഷിയ്ക്കാൻ കഴിയുമായിരുന്നു; ഒരുപക്ഷേ, നാം മനസ്സിൽ സൂക്ഷിയ്ക്കുന്ന ആശയങ്ങളുടെ പരമാർത്ഥം അവർക്കു വിശദീകരിച്ചുകൊടുക്കുന്നതിൽ അദ്ദേഹം വിജയിയ്ക്കുമായിരുന്നു; ഇന്നത്തേക്കാൾ യാഥാർത്ഥ്യബോധത്തോടെ അവർ നമ്മെ ഉള്ളറിഞ്ഞുൾക്കൊള്ളുമായിരുന്നു; അവർ നമ്മുടെ ഹൃദയങ്ങളിലേയ്ക്ക് ഉറ്റു നോക്കാൻ ശ്രമിയ്ക്കുമായിരുന്നു; ഇന്നത്തെ സംശയങ്ങളും മുൻവിധികളും അവരെന്നെന്നേയ്ക്കുമായി ഉപേക്ഷിയ്ക്കുമായിരുന്നു; പുഷ്ക്കിൻ കുറേക്കാലംകൂടി ജീവിച്ചിരുന്നെങ്കിൽ, നമുക്കിടയിലെ കലഹങ്ങളും കാലുഷ്യങ്ങളും കൃത്യമായിത്തന്നെ പരിഹരിയ്ക്കപ്പെടുമായിരുന്നു. പക്ഷേ, ദൈവം മറിച്ചാണു കരുതിയത്. കഴിവും ആർജ്ജവവും പരിപൂർണമായ പക്വതയും കൈവരിച്ച സമയത്താണു പുഷ്ക്കിൻ അന്തരിച്ചത്. അതുകൊണ്ടുതന്നെ, ശവക്കല്ലറയിലേയ്ക്കു സ്വയം കടന്നുചെന്ന ആ ഹൃദയത്തിൽ മഹത്തായൊരു രഹസ്യം ഉറങ്ങിക്കിടന്നു;

അദ്ദേഹത്തിന്റെ അസാന്നിദ്ധ്യത്തിൽ, രഹസ്യാത്മകമായ ആ വെളിപാടുകൾക്കു നാമിന്നും നിശ്ശബ്ദം കാതോർത്തിരിക്കുന്നു.

# വിശദീകരണം

ഇത്തവണ പ്രസിദ്ധീകരിയ്ക്കപ്പെടുന്ന 'എഴുത്തുകാരന്റെ ഡയറി'യിൽ (1880-ലെ ആദ്യലക്കം) റഷ്യയിലെ സാഹിത്യാസ്വാദകസമിതി സംഘടിപ്പിച്ച പുഷ്ക്കിൻ സമാദരണസദസ്സിൽവെച്ചു ജൂൺ 8-നു ഞാൻ നടത്തിയ പ്രഭാഷണത്തിന്റെ പൂർണരൂപമാണു ചേർത്തിരിക്കുന്നത്. പുഷ്ക്കിന്റെ സമകാലികപ്രസക്തിയെക്കുറിച്ചു ഞാനന്നു സംസാരിച്ചതു സദസ്യരെ മുഴുവൻ അക്ഷരാർത്ഥത്തിൽ ആവേശഭരിതരാക്കി. ചടങ്ങിൽ അദ്ധ്യക്ഷനായിരുന്ന ഐവാൻ സെർജന്യേവിച്ച് അക്ക്സക്കോവ്, 'സ്ലാവിക്ഗോത്ര' ക്കാരുടെ അനിഷേധ്യനേതാവായി പുഷ്ക്കിനെ ജനങ്ങൾ ഒന്നടങ്കം അംഗീകരിക്കുന്നതായി അവകാശപ്പെടുക മാത്രമല്ല, എന്റെ പ്രഭാഷണം അതുകൊണ്ടുതന്നെ ഒരു 'സംഭവ'മായി പ്രഖ്യാപിക്കുകയും ചെയ്തു. അങ്ങനെ ആത്മപ്രശംസ നടത്താനല്ല, മറിച്ച്, സവിശേഷമായൊരു കാഴ്ചപ്പാടിലൂടെ നോക്കുമ്പോൾമാത്രമേ ആ പ്രഭാഷണമൊരു 'സംഭവ'മായി വിശേഷിപ്പിക്കാനാവൂ എന്നു സൂചിപ്പിക്കാനാണു ഞാൻ അക്കാര്യം ഇവിടെ പരാമർശിച്ചത്; മാത്രമല്ല, പ്രഭാഷണത്തിന്റെ അനുബന്ധമെന്ന നിലയിൽ ആ കാഴ്ചപ്പാടിനെക്കുറിച്ചൊരു വിശദീകരണം നൽകേണ്ട ബാദ്ധ്യതയും എനിയ്ക്കുണ്ടെന്നു ഞാൻ കരുതുന്നു.

റഷ്യയെ സംബന്ധിച്ചിടത്തോളം പുഷ്ക്കിന്റെ പ്രസക്തി വ്യത്യസ്തമായ നാലു തലങ്ങളിലൂടെ വിശദീകരിയ്ക്കാനാണു പ്രഭാഷണത്തിൽ ഞാൻ ശ്രമിച്ചത്.

ഒന്ന്: ജനിച്ചു വളർന്ന സ്വന്തം നാട്ടിൽപ്പോലും വേണ്ടത്ര വേരോട്ടമില്ലാതെ സാധാരണജനങ്ങളിൽനിന്നു മാറി ജീവിക്കുന്ന റഷ്യൻ ബുദ്ധിജീവികൾക്കിടയിൽ പടർന്നുപിടിച്ച ചിന്താദാരിദ്ര്യത്തിന്റെ യഥാർത്ഥകാരണം ആദ്യമായി കണ്ടറിഞ്ഞു പരസ്യമായി പറഞ്ഞതു

പുഷ്ക്കിനായിരുന്നു. അസാമാന്യമായ പ്രതിഭയും ഉദാത്തമായ ഉൾ ക്കാഴ്ചയും റഷ്യക്കാർക്കു സഹജമായ പൗരുഷവുമായിരുന്നു അതി നദ്ദേഹത്തെ സഹായിച്ചത്. നമ്മുടെയൊക്കെ അപരമായ വ്യക്തിത്വ ത്തെ, അസ്വസ്ഥനും അസംതൃപ്തനുമായൊരു മനുഷ്യനെ കല്ലിൽ കൊത്തിയെടുത്ത കണക്കേ അദ്ദേഹം നമ്മുടെ മുമ്പിൽ പ്രദർശിപ്പി ച്ചു. നാടിനേയോ ജനങ്ങളുടെ ഉൾക്കരുത്തിനേയോ വിശ്വസിയ്ക്കാൻ കഴിയാതെ, മറ്റുള്ളവരുമായി സഹകരിച്ചു ജീവിയ്ക്കാനുള്ള ഇച്ഛാശക്തി യില്ലാതെ, ആത്മപീഡകളനുഭവിച്ച് അവനവനേയും അവസാനം മാ തൃഭൂമിയായ റഷ്യയേയും (അതായത്, നമ്മുടെ മണ്ണിൽനിന്നു മുളപൊ ട്ടിയ സമൂഹത്തേയും സ്വന്തം ആത്മബലത്തേയും) അയാൾ തള്ളിപ്പ റയുന്നു. അലെക്കോവും ഒനേഗിനും നമ്മുടെ സാഹിത്യത്തിൽ ഇ പ്പോൾ നിരന്തരമായി അവതരിയ്ക്കപ്പെടുന്ന കഥാപാത്രങ്ങളുടെ പിതാ മഹന്മാരായിരുന്നു. അവർക്കുശേഷം വന്ന പെക്കോറിൻ, ഡോൾ ക്കോൺസ്ക്കി (ടോൾസ്റ്റോയിയുടെ യുദ്ധവും സമാധാനവും) ചിചി ക്കോവ്, റുഡിൻ, ലാവ്രേസ്ക്കി, തുടങ്ങി പലരും പുഷ്ക്കിൻ ആദ്യ മേതന്നെ അവതരിപ്പിച്ച ആശയത്തിന്റെ സാക്ഷാത്കൃതരൂപങ്ങളാ യാണു പ്രത്യക്ഷപ്പെട്ടത്. മഹാനായ പീറ്ററുടെ പരിഷ്ക്കാരങ്ങളെത്തുടർ ന്നു നമുക്കിടയിൽ വളർന്നുവന്ന ഏറ്റവും ഗുരുതരമായ സാമൂഹ്യവ്യാ ധി കണ്ടുപിടിച്ചതിനുള്ള സകല മഹത്വവും ബഹുമതിയും പുഷ്ക്കി ന്റെ സുദൃഢമായ മനസ്സിനും ബുദ്ധിശക്തിയ്ക്കും അവകാശപ്പെട്ടതാണ്. രോഗകാരണം നേരിട്ടറിയാനും മറ്റുള്ളവരെ അറിയിയ്ക്കാനും കഴിഞ്ഞ തിനു നാം അദ്ദേഹത്തിന്റെ രോഗനിർണയനൈപുണ്യത്തോടു സർ വഥാ കടപ്പെട്ടിരിയ്ക്കുന്നു. രോഗം അത്ര മാരകമല്ലെന്ന പ്രത്യാശ പകർ ന്നു നമ്മെ ആദ്യമായി സാന്ത്വനിപ്പിച്ചതും അദ്ദേഹമായിരുന്നു. പ ക്ഷേ, രോഗശമനത്തിനുശേഷം വീണ്ടുമൊരു ജീവിതം സാദ്ധ്യമാക ണമെങ്കിൽ നാം സാധാരണക്കാരുടെ ചില പച്ചയായ പരമാർത്ഥങ്ങ ളിലേയ്ക്കു കടന്നു ചെന്നേ മതിയാകൂ! എന്തുകൊണ്ടെന്നാൽ –

രണ്ട്: റഷ്യൻ ആശയങ്ങളുടെ സൗന്ദര്യം മുഴുവൻ സമഗ്രമായി ആ വാഹിച്ച കഥാപാത്രങ്ങളെ നമുക്കു സമർപ്പിച്ചവരിൽ പ്രഥമഗണനീ

യനായ എഴുത്തുകാരൻ - അദ്ദേഹത്തിനുമുമ്പു മറ്റാരുമില്ലാത്തതുകൊണ്ടു പ്രഥമഗണനനീയൻതന്നെ - പുഷ്ക്കിനായിരുന്നു. റഷ്യയുടെ ആത്മാവിൽനിന്നു നേരേ ജന്മമെടുത്തു, മണ്ണിന്റെ മണമുള്ള സാധാരണക്കാരുടെ യാഥാർത്ഥ്യബോധത്തിൽ അടിയുറച്ച ഒരുക്കൂട്ടം മനുഷ്യരായിരുന്നു, അദ്ദേഹം തേടിപ്പിടിച്ച കഥാപാത്രങ്ങൾ. പൈശാചികമായ കാപട്യത്തിനെതിരെ ആത്മരക്ഷാർത്ഥം പൊരുതുന്ന റഷ്യൻസ്ത്രീത്വത്തിന്റെ ഉദാത്തമാതൃകയാണു താത്യായന; 'ബോറിസ് ഗൊഡുനോവി'ലെ സന്യാസിവര്യൻ, 'ക്യാപ്റ്റന്റെ മകൾ'പോലുള്ള കഥകളിലും കവിതകളിലും ഓർമ്മക്കുറിപ്പുകളിലും പോഗച്ചോവ് കലാപത്തിന്റെ വിവരണത്തിലും കാണുന്ന സാധാരണക്കാരായ കഥാപാത്രങ്ങൾ, ഇവരെയെല്ലാം നോക്കൂ! റഷ്യയുടെ, റഷ്യൻധാർമ്മികതയുടെ ഗുണപരമായ അംശങ്ങൾ സ്വാംശീകരിയ്ക്കുന്ന അത്തരം കഥാപാത്രങ്ങളെ അദ്ദേഹം സാധാരണജനങ്ങളിൽനിന്നു ശ്രദ്ധാപൂർവം തിരഞ്ഞെടുത്തു കൃത്യമായി അവതരിപ്പിക്കുകയാണു ചെയ്തത്. അതുകൊണ്ട് ആത്യന്തികമായ പരമാർത്ഥം പൂർണമായും നമുക്കിപ്പോൾ വ്യക്തമായിരിയ്ക്കുന്നു: ഇന്നു നിലവിലുള്ള നമ്മുടെ സംസ്കാരത്തിൽനിന്നോ, വളരെയേറെ വാഴ്ത്തപ്പെടുന്ന യൂറോപ്പിൽനിന്നോ, പാശ്ചാത്യാശയങ്ങളുടെ ഭീകരതകളിൽനിന്നോ അല്ല, സാധാരണക്കാരായ ജനങ്ങളുടെ മനോവിചാരങ്ങളിൽനിന്നാണു പുഷ്ക്കിൻ ആ ആത്മവീര്യം തിരഞ്ഞുപിടിച്ചത്. അങ്ങനെ, ഞാൻ ആവർത്തിയ്ക്കട്ടെ, രോഗാവസ്ഥ വെളിപ്പെടുത്തുക മാത്രമല്ല മഹത്തായൊരു പ്രത്യാശയും അദ്ദേഹം നമുക്കു സമ്മാനിച്ചു. 'സാധാരണക്കാരുടെ ആത്മചൈതന്യത്തിൽ വിശ്വസിയ്ക്കുക, അതൊരു രക്ഷാമാർഗമായി കരുതുക, അതാണു പ്രശ്നങ്ങൾക്കുള്ള ഒരൊറ്റമൂലി!' പുഷ്ക്കിന്റെ മനസ്സിലേക്കു കടന്നുചെല്ലുന്ന ആർക്കും അങ്ങനെയൊരു നിഗമനത്തിൽ ചെന്നെത്താതിരിയ്ക്കാനാവില്ല.

മൂന്ന്: പുഷ്ക്കിന്റെ പ്രസക്തിയെക്കുറിച്ചു ഞാൻ ഊന്നിപ്പറയാൻ ആഗ്രഹിച്ച മൂന്നാമത്തെ സവിശേഷത, വളരെ സൂക്ഷ്മവും നൈസർഗികവുമായ രീതിയിൽ ആവിഷ്ക്കരിയ്ക്കപ്പെടുന്ന അദ്ദേഹത്തിന്റെ

ആശയസംവേദനക്ഷമതയാണ്. പൂർണമായൊരു പുനരവതാരംപോലെ, മറ്റു രാഷ്ട്രങ്ങളുടെ മൗലികതകളുമായി സമരസപ്പെട്ടു സാർവലൗകികമായൊരു സഹാനുഭൂതി ഉയർത്തിപ്പിടിയ്ക്കാനുള്ള അസാധാരണമായ ആ സർഗശക്തി ഇതിനു മുമ്പ് മറ്റാരിലും നാം കണ്ടിട്ടില്ല. ഷേയ്ക്ക്സ്പിയർ, സെർവാന്റിസ്. ഷില്ലർ തുടങ്ങി ധിഷണാശാലികളായ പല പ്രതിഭകളും യൂറോപ്പിലുള്ളതായി ഞാനെന്റെ പ്രഭാഷണത്തിൽ സൂചിപ്പിച്ചിരുന്നു - പക്ഷേ, പുഷ്ക്കിനൊഴികെ ഒരാൾക്കുപോലും അങ്ങനെയൊരു അപൂർവസിദ്ധി ലഭിച്ചതായി നമുക്കറിവില്ല. സഹാനുഭൂതി മാത്രമല്ല, പുനരവതാരത്തിന്റെ ആ അതിശയിപ്പിക്കുന്ന പൂർണതയാണു പ്രത്യേകം ശ്രദ്ധിയ്ക്കേണ്ടത്. തീർച്ചയായും ഈയൊരു സിദ്ധി ആ പ്രതിഭയുടെ മൗലികമായ പ്രത്യേകതയായി വീണ്ടും വീണ്ടും വിശേഷിപ്പിക്കാതിരിക്കാൻ എനിയ്ക്കാവുന്നില്ല. മറ്റു ലോകസാഹിത്യകാ ന്മാരിൽ നിന്നു തീർത്തും വ്യത്യസ്തത പുലർത്തുന്ന ആ പ്രതിഭാസ്പർശം പുഷ്ക്കിനുമാത്രം അവകാശപ്പെട്ടതാണ്. അതുകൊണ്ടു ഞാൻ ഷേയ്ക്സ്പിയറും ഷില്ലറുംപോലുള്ള മഹാപ്രതിഭകളെ തരം താഴ്ത്തുകയല്ല ചെയ്യുന്നത്: ഷേയ്ക്സ്പിയർ സൃഷ്ടിച്ച ആര്യവംശജരായ കഥാപാത്രങ്ങളുടെ സാർവത്രികസ്വീകാര്യതയും ഗഹനതയും ഞാനുൾക്കൊള്ളുന്നുണ്ട്. വിദേശരാഷ്ട്രങ്ങളുടെ മൗലികമായ ആത്മഭാവം സ്വയം സ്വീകരിക്കാനുള്ള പുഷ്ക്കിന്റെ അത്ഭുതസിദ്ധി കാണുമ്പോൾ, ഞാൻ വീണ്ടും ആവർത്തിയ്ക്കട്ടെ, അവരുടെ സാർവലൗകികമാനങ്ങൾ ഒരുതരത്തിലും ഞാൻ ചെറുതായി കാണുന്നില്ല. മറിച്ച്, പുഷ്ക്കിന്റെ സർഗസിദ്ധിയിൽ റഷ്യാക്കാരായ നാം കാണേണ്ട പ്രവാചകമഹത്വം ചൂണ്ടിക്കാണിക്കാനാണു ഞാൻ പ്രധാനമായും ശ്രമിച്ചത്. എന്തുകൊണ്ടെന്നാൽ -

നാല്: റഷ്യയുടെ ദേശീയവൈഭവമായ ആ സവിശേഷസിദ്ധി റഷ്യയിലെ ജനങ്ങൾക്കൊന്നാകെ തുല്യമായി പങ്കുവെയ്ക്കുകയാണു പുഷ്ക്കിൻ ചെയ്തത്. കൃതഹസ്തനായൊരു കലാകാരന്റെ ഉത്തരവാദിത്വത്തോടെ, തന്റെ മേഖലയിൽ കാര്യക്ഷമമായിത്തന്നെ അദ്ദേഹമതു നിർവഹിച്ചു. അവനവന്റെ ആത്മാവിൽ പ്രപഞ്ചപ്രകൃതിയോടു

തോന്നുന്ന അപരിമിതമായ സഹിഷ്ണുതാഭാവം നമ്മുടെ ജനങ്ങൾ ജന്മനാതന്നെ കൈവരിക്കുന്നുണ്ട്. പീറ്ററുടെ പരിഷ്ക്കാരങ്ങൾക്കു ശേഷം കഴിഞ്ഞ രണ്ടു നൂറ്റാണ്ടുകളിൽ ഒന്നിലധികം തവണ നമുക്കതു നേരിട്ടു ബോദ്ധ്യപ്പെട്ടതാണ്. നമ്മുടെ ജനതയ്ക്കുള്ള ഈയൊരു അസാധാരണശേഷി ഭാവിയുടെ ഏറ്റവും ശുഭോദർക്കമായ സാന്ത്വനമായി, ഒരുപക്ഷേ മഹനീയമായ പ്രത്യാശയായി, ലോകത്തിനു മുമ്പിൽ പ്രകാശിക്കുന്നതു ചൂണ്ടിക്കാണിയ്ക്കാനാണു ഞാനതു പ്രത്യേകമെടുത്തു പരാമർശിച്ചത്. യൂറോപ്പിനോടുള്ള നമ്മുടെ തീവ്രമായ അഭിനിവേശം, അതിന്റെ സകല കഥയില്ലായ്മകളും മുഖവിലയ്ക്കെടുത്തുതന്നെ, അനിവാര്യമാണെന്നു മാത്രമല്ല ജനകീയവുമാണെന്നു സമർത്ഥിയ്ക്കാൻ ഞാൻ ശ്രമിച്ചു. ദേശീയാഭിനിവേശങ്ങൾക്കനുകൂലമായി നീങ്ങുമ്പോൾ, അതിനേക്കാൾ ഉദാത്തമായ മറ്റൊരു ലക്ഷ്യംകൂടി അതുൾക്കൊള്ളുന്നുണ്ട്. ആ ആശയം പൂർണമായ അർത്ഥത്തിൽ വികസിപ്പിക്കാൻ പക്ഷേ, അന്നത്തെ ചെറിയ പ്രഭാഷണത്തിൽ എനിയ്ക്കു കഴിഞ്ഞില്ല. എങ്കിലും പറഞ്ഞിടത്തോളം പൂർണബോദ്ധ്യത്തോടെയാണു ഞാനത് അവതരിപ്പിച്ചത്. 'ഒരുപക്ഷേ, നമ്മുടെ ഈ ദരിദ്രരാഷ്ട്രമായിരിയ്ക്കും ഒടുവിൽ ലോകത്തിനൊരു പ്രത്യാശ പകരുന്നതെ'ന്നു പറഞ്ഞതിൽ ചിലർക്കെന്നോടു കോപം തോന്നേണ്ട യാതൊരു കാര്യവുമില്ല. യൂറോപ്യൻ രാഷ്ട്രങ്ങളെപ്പോലെ പൂർണവളർച്ച പ്രാപിച്ചു കഴിഞ്ഞ സമൂഹങ്ങളോടു 'പുതിയ പ്രത്യാശ'കളെക്കുറിച്ചു പറയാൻ കഴിയുമെന്നു സ്വപ്നം കാണുന്നതിനു മുമ്പേ സാമൂഹ്യവും ശാസ്ത്രീയവും സാമ്പത്തികവുമായ വികസനം നാം സ്വയം പൂർത്തീകരിയ്ക്കണമെന്നു ശാഠ്യം പിടിയ്ക്കുന്നതു വളരെ പരിഹാസ്യമാണ്. പ്രഭാഷണത്തിൽ ഞാനതു വ്യക്തമായി സൂചിപ്പിച്ചിരുന്നു. സാമ്പത്തികവും ശാസ്ത്രീയവുമായ പ്രശസ്തിയുടെപേരിൽ റഷ്യയെ പാശ്ചാത്യരാഷ്ട്രങ്ങളുമായി താരതമ്യം ചെയ്യാനുള്ള യാതൊരു ശ്രമവും ഞാൻ നടത്തിയിട്ടില്ല. ഒരുപക്ഷേ, ലോകത്തെ വിവിധരാഷ്ട്രങ്ങളിൽവെച്ച്, അഭിപ്രായവ്യത്യാസങ്ങൾ പരിഹരിയ്ക്കാനുള്ള സന്നദ്ധതയും വൈരുദ്ധ്യങ്ങൾ സമരസപ്പെടുത്താനുള്ള

സാഹോദര്യവും വിപരീതങ്ങൾ ഉൾക്കൊള്ളാനുള്ള സഹിഷ്ണുതയും കൊണ്ടു മാനവരാശിയുടെ സാർവദേശീയസമന്വയമെന്ന ആശയം ഉയർത്തിപ്പിടിയ്ക്കാൻ കഴിയുന്ന ഒരേയൊരു സമൂഹം റഷ്യൻജനതയാണെന്നു മാത്രമാണു ഞാൻ പറഞ്ഞത്. ആ കഴിവ് സാമ്പത്തികമേൽക്കോയ്മകൊണ്ടല്ല ധാർമ്മികമായ ഉൾക്കരുത്തുകൊണ്ടാണു സാദ്ധ്യമാകുന്നത്. റഷ്യൻജനതയുടെ ആത്മാഭിമാനത്തെ ആർക്കെങ്കിലും നിഷേധിക്കാനാകുമോ? സാമാന്യജനങ്ങളിൽ നിന്നു വേർപെട്ടു ദന്തഗോപുരങ്ങളിൽ കഴിയുന്ന യൂറോപ്യൻ'ബുദ്ധിജീവി'കളുടെ വിട്ടുവേലയ്ക്കു വിധിയ്ക്കപ്പെട്ട വെറുമൊരു മൃണ്മയപിണ്ഡമാണു റഷ്യയെന്ന്, അ വാ യാതൊരു ശുഭപ്രതീക്ഷക്കും സാദ്ധ്യതയില്ലാത്ത വെറുമൊരു ജഡഭാരം മാത്രമാണു റഷ്യൻജനതയെന്ന്, ആർക്കെങ്കിലും പറയാൻ കഴിയുമോ? മറിച്ച്, അങ്ങനെയൊരു ധാരണ പുലർത്തുന്നവരിൽ നിന്നു വ്യത്യസ്തമായി മറ്റൊന്നുകൂടി തുറന്നു പറയാൻ ഞാൻ ധൈര്യപ്പെടുന്നു. ഒന്നുകൂടി ആവർത്തിച്ചു പറയട്ടെ, ഞാൻ സൂചിപ്പിച്ച 'മോഹനസ്വപ്ന'ത്തെക്കുറിച്ച് കാര്യകാരണയുക്തികളോടെ അർത്ഥശങ്കയ്ക്കിടയില്ലാത്തവിധം സമർത്ഥിയ്ക്കാൻ അന്നെനിയ്ക്കു കഴിഞ്ഞില്ല. പ്രായേണ അസംഘടിതമായ നമ്മുടെ ഈ ദരിദ്രരാഷ്ട്രം പാശ്ചാത്യരാജ്യങ്ങളിൽ കാണുന്ന സാമൂഹ്യവും സാമ്പത്തികവുമായ വികസനം നേടിക്കഴിഞ്ഞശേഷം മാത്രം അത്തരം സങ്കൽപ്പങ്ങളെക്കുറിച്ചു ചിന്തിച്ചാൽ മതിയെന്നു ശഠിക്കുന്നതു വെറും അസംബന്ധമാണ്. ആത്മാവിന്റെ ധാർമ്മികശക്തി അടിസ്ഥാനപരമായും വ്യക്തിയുടെ സാമ്പത്തികാവസ്ഥയിലല്ല നിലകൊള്ളുന്നത്. വരേണ്യവർഗത്തെ മാറ്റിനിർത്തിയാൽ ഈ ദരിദ്രരാഷ്ട്രം ഒരൊറ്റ വ്യക്തിത്വമാണ്. എൺപതു ദശലക്ഷം കവിയുന്ന നമ്മുടെ ജനത യൂറോപ്പിലൊരിടത്തും കാണാൻ കഴിയാത്ത അത്യപൂർവമായ ആത്മീയസമന്വയമാണു കാഴ്ച വെയ്ക്കുന്നത്. ഒരൊറ്റ വിഷയം കണ്ടു നമ്മുടെ നാട് അപരിഷ്കൃതമാണെന്നും ദരിദ്രമാണെന്നും മുദ്ര കുത്തുന്നതു തീർത്തും അസംഗതമാണ്. നേരേമറിച്ച് യൂറോപ്പിലാകട്ടെ - വളരെയേറെ സൗഭാഗ്യങ്ങൾ കുമിഞ്ഞുകൂടിയ യൂറോപ്പിൽ - രാഷ്ട്രങ്ങളുടെ സാമൂഹ്യമായ കെട്ടുറപ്പ് ഒരുതരത്തി

ല്യം നിർണയിക്കാനാവാത്തവിധം അവ്യവസ്ഥിതമായാണ കാണ പ്പെടുന്നത്. ഒരുപക്ഷേ, നാളെയവ നിശ്ശേഷം തകർന്നടിഞ്ഞു പകരം വ്യത്യസ്തവും നൂതനവുമായ മറ്റൊരു സംവിധാനം നിലവിൽ വന്നേ ക്കാം. 'ഇമ ചിമ്മുന്ന നിമിഷത്തിനിടയിൽ നഷ്ടപ്പെടാവുന്നതാണ സ കലതും!'. അതുകൊണ്ട്, അനിവാര്യമായ പതനത്തിൽനിന്ന രക്ഷ നേടാൻ യൂറോപ്പ് സ്വരുക്കൂട്ടിവെച്ച സൗഭാഗ്യങ്ങളൊന്നും മതിയാവു കയില്ല. അകമേ ജീർണിച്ചഴുകിയ അത്തരമൊരു സാമൂഹ്യാവസ്ഥ യെയാണ് ആദർശാത്മകമായി നാം മനസ്സിലേറ്റി ലാളിക്കുന്നത്. ആ നിലവാരം കൈവരിയ്ക്കാതെ അവരെ വെല്ലുവിളിയ്ക്കാനുള്ള ധൈര്യ വും നമുക്കില്ല. പക്ഷേ, ഇതിലേറെ പരിതാപകരമായ സാഹചര്യ ങ്ങളിൽപ്പോലും സാർവലൗകികസൗഹൃദത്തിന്റെ ത്തുവൽസ്പർശം ന മ്മുടെ ഹൃദയാകാശങ്ങളിൽ തൊട്ടുണർത്താൻ കഴിയുമെന്ന നാം ഉറ ച്ച വിശ്വസിയ്ക്കുന്നു. താർത്താറുകളുടെ ആക്രമണത്തെത്തുടർന്നും 'ക ലാപകാല'ത്തെ ദുരന്തങ്ങൾക്കുശേഷവും സംഭവിച്ച രൂക്ഷമായ ക്ഷാ മവും ദാരിദ്ര്യവും അതിജീവിക്കാനായതു തീർച്ചയായും നാമെല്ലാം ഉ ള്ളിന്റെയുള്ളിൽ കാത്തുസൂക്ഷിക്കുന്ന ദേശീയൈക്യത്തിന്റെ ഉൾക്ക രുത്തുകൊണ്ടു മാത്രമായിരുന്നു. അവസാനമായി പറയട്ടെ, സാർവ ലൗകികസൗഹൃദത്തിന്റെ കെടാത്ത ഈ ദീപനാളം ഹൃദയത്തിൽ സൂക്ഷിക്കാനും, വിദേശരാഷ്ട്രങ്ങളോടു വിദ്വേഷം പുലർത്താത്ത സ ഹിഷ്ണുത വളർത്തിയെടുക്കാനും, ദേശീയവികാരം ആളിക്കത്തിയ്ക്കാ തെ ആത്മസംയമനം പാലിക്കാനും യൂറോപ്യൻസംവിധാനങ്ങൾ ഉ പയോഗിച്ച് സമ്പന്നരാഷ്ട്രമായിത്തീരണമെന്ന നിബന്ധന അനുസ രിയ്ക്കാൻ നാം നിർബന്ധിതരാണെങ്കിൽ, ഞാനാവർത്തിയ്ക്കട്ടെ, നാ ളെ തുണ്ടുതുണ്ടായി തകർന്നു വീഴാൻ പോകുന്ന ആ വ്യവസ്ഥിതിയെ വിധേയമനോഭാവത്തോടെ നാം ഇനിയും അനുകരിയ്ക്കേണ്ടതുണ്ടോ? ഇപ്പോൾപ്പോലും സഹജമായ ജൈവശക്തി സമാഹരിച്ച ദേശീയമാ യി വളരാൻ ശേഷിയില്ലാത്ത റഷ്യയുടെ ആത്മവീര്യം, അത്തരം അ ന്ധമായ അനുകരണത്തിലൂടെ ഭാവിയിൽ വ്യക്തിത്വം നഷ്ടപ്പെട്ടു സ്വ

യം മൃതപ്രായമാവില്ലേ? റഷ്യയുടെ പൗരുഷത്തിനു പിന്നീടെന്തു സംഭവിക്കും? ആത്മവീര്യമെന്ന വാക്കിന്റെ അർത്ഥമെങ്കിലും ഇത്തരത്തിൽ ഉച്ചൈസ്തരം ഉദ്ഘോഷിക്കുന്നവർക്കു ബോദ്ധ്യമുണ്ടോ? അവരിപ്പോഴും പ്രകൃതിശാസ്ത്രമാണു പറഞ്ഞു കൊണ്ടിരിക്കുന്നത്. 'ജനങ്ങൾക്കതു മിക്കവാറും താങ്ങാൻ കഴിയില്ല', വികാരജീവിയായൊരു പാശ്ചാത്യപക്ഷപാതിയോട് രണ്ടു വർഷം മുമ്പ് എന്റെ ഒരു സുഹൃത്തു പറഞ്ഞു. 'അങ്ങനെയാണെങ്കിൽ നമുക്കവരെ ഉന്മൂലനം ചെയ്യേണ്ടി വരു'മെന്നായിരുന്നു മറുവശത്തുനിന്നുള്ള ശാന്തവും പ്രൗഢവുമായ പ്രതികരണം!

റഷ്യാക്കാരായ നമ്മെ സംബന്ധിച്ചിടത്തോളം പുഷ്ക്കിന്റെ സമകാലികപ്രസക്തി ഈ നാലു വ്യത്യസ്തതലങ്ങളിലൂടെയാണു ഞാൻ വിശദീകരിയ്ക്കാൻ ശ്രമിച്ചത്. എന്റെ 'പ്രഭാഷണം' സദസ്യർക്കിടയിൽ മതിപ്പുളവാക്കുകയും ചെയ്തു. ആ മതിപ്പ് ഉള്ളടക്കത്തിന്റെ മികവോ അവതരണത്തിന്റെ കഴിവോകൊണ്ടു സംഭവിച്ചതല്ല; മറിച്ച്, ഞാൻ പറഞ്ഞുകഴിഞ്ഞ വിഷയങ്ങളുടെ ഹ്രസ്വതയും അപൂർണതയും കണക്കാക്കാതെ അധൃഷ്യമെന്നുപോലും വിശേഷിപ്പിയ്ക്കാവുന്ന ആത്മാർത്ഥത അതിൽ പ്രതിഫലിച്ചതുകൊണ്ടായിരുന്നു. പക്ഷേ, ഐവാൻ സെർജന്യേവിച്ച് അക്ക്സക്കോവ് സൂചിപ്പിയ്ക്കാൻ ശ്രമിച്ച 'സംഭവ'ത്തിന്റെ പ്രസക്തിയാണു നാമിനി അന്വേഷിയ്ക്കേണ്ടത്. അതായത്, സ്ലാവിക്കുകളെന്നു പറയപ്പെടുന്ന റഷ്യൻകക്ഷി, പാശ്ചാത്യപക്ഷപാതികളുമായി ഒരൊത്തുതീർപ്പിലെത്തുന്നവിധം അവസാനത്തെ ചുവടു മുന്നോട്ടു വെച്ച്, സ്വയം പുലർത്തിപ്പോരുന്ന യൂറോപ്യൻവ്യാമോഹങ്ങളുടെ സാധുതയും ആവേശങ്ങളും റഷ്യാക്കാരുടെ ഹൃദയവികാരങ്ങളിൽ അലിഞ്ഞു കിടക്കുന്ന ശുദ്ധമായ ദേശാഭിമാനത്തിന്റെ കാഴ്ചപ്പാടിൽ വിലയിരുത്തിയശേഷം, നിരുപാധികം അംഗീകരിച്ചിരിയ്ക്കുന്നു. ചുരുക്കത്തിൽ, സ്വന്തം ദേശീയതയെ ഹൃദയപൂർവം ആരാധിച്ച 'റഷ്യൻവൈദേശിക'രുടെ വ്യാമോഹങ്ങൾക്കെതിരെ അതിശുഷ്കാന്തിയോടെ അണിനിരന്ന സാധാരണജനങ്ങളെപ്പോലെതന്നെ, നാടിന്റെ യശസ്സ് ഉയർത്തിപ്പിടിക്കുന്നതിൽ പാശ്ചാത്യപക്ഷപാതികളും

തനതായ പങ്കു വഹിച്ചിട്ടുണ്ടെന്നു സൂചിപ്പിയ്ക്കുന്ന ചരിത്രപരമായ വിധിയെഴുത്തിലൂടെ, രണ്ടു കക്ഷികളും തമ്മിലുള്ള അസ്വാരസ്യങ്ങൾക്കും കലഹങ്ങൾക്കും കാരണം ഈയൊരു തെറ്റിദ്ധാരണയാണെന്ന് അവസാനം പ്രഖ്യാപിയ്ക്കപ്പെട്ടിരിയ്ക്കുന്നു. എന്റെ പ്രഭാഷണത്തിലെ തീരുമാനങ്ങളോട് സദസ്സിൽ സന്നിഹിതരായിരുന്ന സ്ലാവിക്കുകളുടെ പ്രതിനിധികൾ പൂർണമായും യോജിച്ചതുകൊണ്ട് ഒരുപക്ഷേ അതൊരു 'സംഭവ'മായി കണക്കാക്കുന്നതിൽ തെറ്റില്ല. പക്ഷേ, ഈയൊരു ചുവടുവെയ്പ്പിന്റെ ബഹുമതി അഥവാ വെളിപാടിന്റെ മഹത്വം എനിയ്ക്കുമാത്രം അവകാശപ്പെട്ടതല്ല. അതു നാമെല്ലാം ഉൾക്കൊള്ളുന്ന സ്ലാവിക്പ്രസ്ഥാനത്തിന്റെ സമഗ്രമായ ചൈതന്യത്തിനും നൂതനപ്രവണതകൾക്കും അവകാശപ്പെട്ടതാണ്. ഈ പ്രസ്ഥാനത്തെ നിഷ്പക്ഷമായി നോക്കിക്കാണുന്ന ആർക്കും അതെപ്പോഴും സുതാര്യവും സുവ്യക്തവുമായിരുന്നു. മാത്രമല്ല, ഇതിനുമുമ്പ് ഇത്രയും വ്യക്തമായി പറഞ്ഞിട്ടില്ലെങ്കിലും, ഞാൻ അവതരിപ്പിച്ച ആശയം സ്ലാവിക്കുകൾ ഒന്നിലേറെ തവണ സൂചിപ്പിച്ചിട്ടുണ്ട്. തക്കതായൊരു സന്ദർഭം കണ്ടെത്തുകമാത്രമാണു ഞാൻ ചെയ്തത്. അപ്പോൾ ഇതാണു സംഭവിച്ചത്: പാശ്ചാത്യപക്ഷപാതികൾ ഈ തീരുമാനം അംഗീകരിക്കുന്നുണ്ടെങ്കിൽ തീർച്ചയായും രണ്ടു കക്ഷികളും തമ്മിലുള്ള തെറ്റിദ്ധാരണകൾ ഇതോടെ നിശ്ശേഷം പരിഹരിക്കപ്പെടും. മാത്രമല്ല, ഐവാൻ സെർജന്യേവിച്ച് ചൂണ്ടിക്കാണിച്ചതുപോലെ 'ഇന്നത്തെ ദിവസം മുതൽ സകല കാലുഷ്യങ്ങളും ഒഴിയുക'യും ചെയ്യും! ഈ കാഴ്ചപ്പാടിലൂടെ വിലയിരുത്തുമ്പോൾ സ്വാഭാവികമായും എന്റെ പ്രഭാഷണം ഒരു 'സംഭവ'മാകുമായിരുന്നു. പക്ഷേ, കഷ്ടം! ആത്മാർത്ഥത തുളുമ്പിനിന്ന ഒരു നിമിഷത്തിന്റെ ആവേശത്തിൽ ഒരു ഭാഗത്തുനിന്നുമാത്രം ഉച്ചരിയ്ക്കപ്പെട്ടതാണു 'സംഭവ' മെന്ന വാക്ക്. മറുഭാഗത്ത്, അതതേപടി സ്വീകരിയ്ക്കാനും വെറുമൊരു മതിഭ്രമമായി തള്ളിക്കളയാനുമുള്ള സാദ്ധ്യതകൾ നിലവിലുണ്ട്. പ്രഭാഷണം കഴിഞ്ഞ ഉടനെ വേദിയിൽ കയറി വന്ന് എന്നെ ആലിംഗനം ചെയ്ത സ്ലാവിക്കുകളോടൊപ്പം പാശ്ചാത്യ

പക്ഷപാതികളുടെ കൂട്ടത്തിൽ ഇന്നു പ്രമുഖസ്ഥാനം വഹിക്കുന്ന പല രുമുണ്ടായിരുന്നു. സ്ലാവിക്കുകൾ പ്രകടിപ്പിച്ച അതേ ആത്മാർത്ഥത യോടും ഉൽക്കടമായ ആവേശത്തോടുംകൂടി പ്രഭാഷണത്തിന്റെ മൗ ലികതയെക്കുറിച്ചു വീണ്ടും വീണ്ടും പ്രശംസിച്ച് അവരെന്റെ കൈ പി ടിച്ചമർത്തി. പക്ഷേ, ആവേശത്തിന്റെ ആദ്യസ്ഫോടനത്തിലാണ് ആ വാക്ക് ഉച്ചരിയ്ക്കപ്പെട്ടതെന്നു ഞാൻ ഭയപ്പെട്ടു. ഇന്നിപ്പോൾ എന്റെ ആ ഭയം അസ്ഥാനത്തായിരുന്നില്ലെന്നു തെളിഞ്ഞു കഴിഞ്ഞു. എങ്കിലും, പ്രഭാഷണത്തിന്റെ മൗലികതയെ സംബന്ധിച്ച തീരുമാനത്തിൽനി ന്നവർ പിന്മാറുമെന്ന ഭയം എനിയ്ക്കില്ല. അതിനത്ര മഹത്വമില്ലെന്ന് എനിയ്ക്കു നന്നായറിയാം. പ്രശംസയിൽ വീണുപോകാത്ത എന്റെപേ രിൽ അവർക്കുണ്ടാകാവുന്ന നിരാശക്കു ഞാനവരോടു ഹൃദയപൂർവം സഹതപിക്കുന്നു. പക്ഷേ, ഒരു പുനരാലോചനയുടെ വെളിച്ചത്തിൽ അവരിങ്ങനെ പറയാനിടയുണ്ട്: 'യൂറോപ്പിനോടുള്ള ഞങ്ങളുടെ അഭി നിവേശം സ്വാഭാവികവും ന്യായയുക്തവുമാണെന്നു വളരെ തർക്ക ങ്ങൾക്കും ചർച്ചകൾക്കും ശേഷം അവസാനമിതാ താങ്കൾ സമ്മതി ച്ചിരിയ്ക്കുന്നു. ഞങ്ങളുടെ ഭാഗത്തു സത്യമുണ്ടെന്നു സ്വയം അംഗീകരിച്ചു താങ്കൾ കൊടി താഴ്ത്തിക്കെട്ടിയിരിക്കുന്നു. ശരി, താങ്കളുടെ കുമ്പ സാരം നല്ല മനസ്സോടെ ഞങ്ങൾ സ്വീകരിയ്ക്കുന്നുവെന്നു മാത്രമല്ല, അ തൊരുവിധത്തിലും താങ്കളുടെ കുറ്റമല്ലെന്നു പറയാനും ഞങ്ങൾക്കു മ ടിയില്ല. ഒരുപക്ഷേ ഞങ്ങളിൽ, ഉത്തരവാദിത്വമേറ്റെടുക്കാൻ അവ കാശവും താൽപ്പര്യവുമില്ലാത്ത ചുരുക്കം ചിലരൊഴിച്ച്, മറ്റാരും ഒരി യ്ക്കലും നിഷേധിക്കാത്ത സവിശേഷമായൊരു വിവേചനാബോധം താങ്കൾക്കുണ്ടെന്നുതന്നെ അന്നത്തെ പ്രഭാഷണം തെളിയിയ്ക്കുന്നുണ്ട്. പക്ഷേ, പ്രധാനപ്പെട്ട ഒരു വിഷയം, ഞങ്ങളുടെ ആവേശം ദേശീയ താൽപ്പര്യങ്ങളെ പിന്തുടരുന്നുണ്ടെന്ന താങ്കളുടെ പ്രസ്താവന – ഞ ങ്ങൾക്കു കൂടുതൽ സംശയങ്ങൾ ഉളവാക്കുന്നതുകൊണ്ട് - നമ്മൾ ത മ്മിലൊരു ഒത്തുതീർപ്പ് അസാദ്ധ്യമാക്കിയിരിക്കുന്നു. യൂറോപ്പിന്റെ ശാസ്ത്രചിന്തയും പീറ്ററുടെ ഭരണപരിഷ്ക്കാരങ്ങളുമാണു ഞങ്ങളെ നയി യ്ക്കുന്നതെന്നു ദയവുചെയ്തു താങ്കൾ മനസ്സിലാക്കുക, അല്ലാതെ ഒരിയ്ക്കൽ

പ്പോലും നേരിട്ടറിയുകയോ കാണുകയോ ചെയ്യാത്ത ജനമനസ്സിന്റെ ഊർജ്ജം ഞങ്ങളെ ഒരുതരത്തിലും സ്വാധീനിച്ചിട്ടില്ല. നേരേ മറിച്ച്, ഞങ്ങളുതെല്ലാം പാതിവഴിയിൽ ഉപേക്ഷിച്ചു കഴിയുന്നത്ര വേഗം ഓടിയകലാനാണു ശ്രമിച്ചത്. റഷ്യയെ സാർവലൗകിക സാഹോദര്യത്തിലേക്കും മാനവരാശിയുടെ സമന്വയത്തിലേക്കും നയിക്കുന്ന സഹജവാസനകളെ - താങ്കൾ വളരെയേറെ മതിപ്പോടെ സംസാരിച്ച അത്തരം വികാരങ്ങളെ - തെല്ലും കണക്കാക്കാതെ തുടക്കം മുതൽക്കേ സ്വതന്ത്രമായ ഒരു വഴിയിലൂടെയാണു ഞങ്ങൾ സഞ്ചരിക്കുന്നത്. സകലതും തുറന്നു പറയേണ്ട സമയം അതിക്രമിച്ചതുകൊണ്ടു ഞങ്ങൾക്കു പറയാതിരിക്കാൻ വയ്യ, റഷ്യൻജനത എന്നെത്തേയുംപോലെ ഇന്നും ഒരു ജഡഭാരമായിത്തന്നെ തുടരുന്നു. അവരിൽനിന്നു ഞങ്ങൾക്കു യാതൊന്നും പഠിക്കാനില്ല; മാത്രമല്ല, അവർ പുരോഗതിക്കു തടസ്സം നിൽക്കുന്നതായിപ്പോലും ഞങ്ങൾ കരുതുന്നു. അവരെ, അധികാരത്തെ ചോദ്യം ചെയ്യാതെ അനുസരിക്കാൻ പഠിപ്പിച്ച് - ജൈവികമായല്ലെങ്കിൽ യാന്ത്രികമായി - പുന:സൃഷ്ടിക്കേണ്ടതായി വരുമെന്നു ഞങ്ങൾ വിശ്വസിക്കുന്നു. ആ വിധേയത്വം ഉറപ്പാക്കാൻ നാമിപ്പോൾ ചർച്ച ചെയ്തു യൂറോപ്പിലെ സാമൂഹ്യവ്യവസ്ഥ അനിവാര്യമായും സ്വീകരിച്ചേ തീരൂ. കൃത്യമായി പറഞ്ഞാൽ, വ്യക്തിത്വവും ആദർശവും കണി കാണാനില്ലാത്ത നമ്മുടെ നാട് എന്നത്തേയുംപോലെ ഇന്നും അവ്യവസ്ഥിതമായി തുടരുന്നു. ഈ ജനതയുടെ മുഴുവൻ ചരിത്രവും തികഞ്ഞ അസംബന്ധമാണ്. അതിൽനിന്നാണു ചെകുത്താനുപോലും മനസ്സിലാകാത്ത വിഷയങ്ങൾ താങ്കൾ ചികഞ്ഞെടുക്കുന്നത്. അതേസമയം, ഞങ്ങൾക്കുമാത്രമേ അവയെല്ലാം സമചിത്തതയോടെ കാണാൻ കഴിയൂ. നമ്മെപ്പോലൊരു ജനതയ്ക്ക് ഒരിക്കലും ചരിത്രത്തിന്റെ ആവശ്യമില്ല. അഥവാ ചരിത്രത്തിന്റെ രൂപത്തിൽ എന്തെങ്കിലുമുണ്ടെങ്കിൽ അവജ്ഞയോടെ നാമതിനെ മറവിയിലേക്കു തള്ളിമാറ്റണം. ബുദ്ധിജീവികളുടെ സമൂഹത്തിനു മാത്രമേ ചരിത്രത്തിന്റെ ആവശ്യമുള്ളൂ, ആ സമൂഹത്തിനുവേണ്ടി ഊർജ്ജവും അദ്ധ്വാന

വും ചിലവഴിക്കാനുള്ളവരാണ ജനങ്ങൾ. ആവലാതിപ്പെടാതെ, ബഹളം വെയ്ക്കാതെ, അൽപ്പനേരംകൂടി ക്ഷമിയ്ക്കുക! അനുസരണ പഠിപ്പിയ്ക്കുമെന്ന പറയുന്നതുകൊണ്ട് ജനങ്ങളെ അടിമകളാക്കാനൊന്നും ഞങ്ങൾ ഉദ്ദേശിക്കുന്നില്ല, തീർച്ചയായുമില്ല!. അത്തരം നിഗമനങ്ങളിലേയ്ക്കു ദയവുചെയ്തു താങ്കൾ എടുത്തു ചാടരുത്! നാം മനുഷ്യരാണെന്ന ഞങ്ങളെപ്പോലെ താങ്കൾക്കുമറിയാം. മറിച്ച്, ജനങ്ങളെ സാവകാശം ഉയർത്തിക്കൊണ്ടുവരാനാണ ഞങ്ങൾ ഉദ്ദേശിയ്ക്കുന്നത്. അവർ നമ്മുടെ കൈ പിടിച്ചുയർന്ന സമൂഹസൗധത്തിന്റെ മകുടമായി മാറുമ്പോൾ വികസനം പൂർത്തിയാകുന്ന ദേശീയത വളരെ വ്യത്യസ്തമായൊരു സ്വർഗമായി മാറിയിരിക്കും. ഭൂതകാലത്തെ നിന്ദാപൂർവം പരിത്യജിയ്ക്കാൻ പരിശീലനം നൽകി, പിറവിയിൽനിന്ന തുടങ്ങുന്നവിധം അടിസ്ഥാനവിദ്യാഭ്യാസത്തിന്റെ അടിത്തറ തീരുമാനിക്കപ്പെടും. എഴുതാനും വായിക്കാനും പഠിച്ചു കഴിഞ്ഞവരെ യൂറോപ്പിന്റെ അപദാനങ്ങൾ പറഞ്ഞുകേൾപ്പിച്ച്, യൂറോപ്യൻ ആചാരങ്ങളുടെ, വേഷങ്ങളുടെ, നൃത്തച്ചുവടുകളുടെ, പാനോത്സവങ്ങളുടെ എന്നുവേണ്ട ജീവിതത്തിന്റെ സകല മുഗ്ദ്ധതകളിലേയ്ക്കും ഞങ്ങൾ പ്രലോഭനങ്ങളിലൂടെ വശീകരിയ്ക്കും - ഒടുവിൽ, സ്വന്തം ചകിരിച്ചെരുപ്പും ബാർലിക്കഞ്ഞിയും അവർക്ക് അപകർഷതാബോധം വരുത്തുന്നുണ്ടെന്ന ഞങ്ങളുറപ്പാക്കും; പാടി നടക്കുന്ന പഴയ വിരഹഗാനങ്ങളുടെ പ്രാകൃതത്വം ഞങ്ങളവരെ ബോദ്ധ്യപ്പെടുത്തും; അവയിൽ പലതും ഉദാത്തമായ സംഗീതരചനകളാണെങ്കിലും ഞങ്ങളവരെക്കൊണ്ട് ആഭാസച്ചുവ ചുരത്തുന്ന കോമാളിപ്പാട്ടുകൾ പാടിയ്ക്കും. ഇതിൽ താങ്കളെത്ര ക്ഷോഭിച്ചിട്ടും കാര്യമില്ല. ചുരുക്കത്തിൽ, നല്ലൊരു ലക്ഷ്യത്തിനായി ഏതു മാർഗവും ഞങ്ങൾ സ്വീകരിക്കും. അവരുടെ സ്വഭാവത്തിന്റെ ലോലമായ തന്ത്രികളിൽത്തന്നെ ഞങ്ങൾ പണി തുടങ്ങും. ഭൂതകാലത്തെക്കുറിച്ചു ലജ്ജിതരായ അവർ നേരേ ഞങ്ങളുടെ കൂട്ടത്തിൽ ഒഴുകിയെത്തും. ചരിത്രത്തെ ശപിയ്ക്കുന്നവൻ, അവൻ ഞങ്ങളുടേതാണ്, അതാണ ഞങ്ങളുടെ സൂത്രവാക്യം. പിന്നീടു സകല ജനങ്ങളേയും ഞങ്ങളുയർത്തിക്കൊണ്ടു വരാൻ ശ്രമിക്കും. അങ്ങനെയൊരു ബോധവത്ക്കരണത്തിന യോഗ്യരല്ലെ

ന്നു തെളിയുന്നവർ ഒരുപക്ഷേ 'ഉന്മൂലനാശത്തിനു വിധേയരാകേണ്ടി' വരും. അതായത് നമ്മുടെ ജനത അനുസരിക്കാനല്ലാതെ മറ്റൊന്നുമറിയാത്ത ഒരു പ്രാകൃതവർഗം മാത്രമാണെന്നു വ്യക്തമാകും. അപ്പോൾ മറ്റെന്താണു ചെയ്യാനുള്ളത്? യൂറോപ്പിലും ബുദ്ധിജീവികളിലുമാണു സത്യം നിലനിൽക്കുന്നത്. താങ്കളുടെകൂടെ നിൽക്കുന്ന എൺപതു ദശലക്ഷം ജനങ്ങൾ, ഒന്നൊഴിയാതെ, യൂറോപ്യൻമേൽക്കോയ്മയ്ക്കു ദാസ്യവൃത്തി ചെയ്യേണ്ടിവരും. ഞങ്ങളുടെ ഉറച്ച തീരുമാനമാണിത്. നഗ്നമായ ഈ യാഥാർത്ഥ്യം താങ്കൾക്ക് ഒരുപക്ഷേ ഇപ്പോഴായിരിക്കും വെളിവായത്. പക്ഷേ, വർഷങ്ങളായി ഞങ്ങൾ നടപ്പാക്കിക്കൊണ്ടിരിക്കുന്ന പദ്ധതിയാണിത്. താങ്കളുടെ നിർദ്ദേശങ്ങൾ സ്വീകരിച്ചു വീണ്ടും പരസ്പരം സംസാരിക്കാൻ ഞങ്ങൾക്കു താൽപ്പര്യമില്ല. പ്രത്യേകിച്ചും, പഴയ വിശ്വാസങ്ങളു ടെ വിചിത്രമായ ആശയങ്ങൾ! ശാസ്ത്രം മുൻവിധികളില്ലാത്ത നാസ്തികതയുമായി മുന്നേറുന്ന ഇക്കാലത്ത് താങ്കളതു പ്രതീക്ഷിക്കുന്നില്ലെന്നു ഞങ്ങൾ കരുതുന്നു. ഞങ്ങൾക്കു യൂറോപ്പിനെ മാത്രമേ പിന്തുടരാനാവൂ! അതുകൊണ്ട്, ഞങ്ങൾക്കുപചാരമർപ്പിക്കുന്ന താങ്കളുടെ പ്രഭാഷണത്തിന്റെ പാതി ഭാഗത്തോടു ചില പരിമിതികളോടെ ഞങ്ങൾ യോജിക്കാൻ തയാറാണ്. അതെ, അത്രയുമൊരിളവു താങ്കൾക്കുവേണ്ടി ഞങ്ങൾ ചെയ്തുതരാം. താങ്കളുടെ വ്യക്തിപരമായ 'ആദർശങ്ങൾ' പരാമർശിക്കപ്പെടുന്ന മറു പാതിയെക്കുറിച്ചു ദയവു ചെയ്തു ക്ഷമിക്കുക, ഞങ്ങൾക്കതു സ്വീകരിക്കാൻ തീരെ താൽപ്പര്യമില്ല!'.

അതാണു വളരെയേറെ സാദ്ധ്യതയുള്ള, സങ്കടകരമായ, തീരുമാനം. ഈ അവസാനവിധി, എന്റെ കൈ പിടിച്ചമർത്തിയ പാശ്ചാത്യപക്ഷപാതികളുടെ മനസ്സിലേക്കോ, അവരിൽപ്പോലും സിദ്ധാന്തങ്ങളെ മറികടന്നു മഹത്വമതികളായി ജീവിക്കുന്ന സംസ്കാരസമ്പന്നമായ സമൂഹചിന്തയിലേക്കോ നിർബന്ധപൂർവം അടിച്ചേൽപ്പിക്കാൻ ഞാനേതായാലും ഉദ്ദേശിക്കുന്നില്ല. പക്ഷേ ഞാൻ പറഞ്ഞ സന്ദേശത്തിന്റെ പ്രചാരകരായി ജീവിക്കുന്ന സാധാരണക്കാരായ ജനങ്ങൾ,

വേരുകൾ നഷ്ടപ്പെട്ടു സ്വയം ഭ്രഷ്ടരായ വലിയ മദ്ധ്യവർഗം, തെരുവു കളിൽ കഴിയുന്ന നിരാലംബർ തുടങ്ങി ഈ 'പ്രവണത'യുമായി ബ ന്ധപ്പെട്ട കടലിലെ മണൽത്തരികളോളം കണക്കറ്റ സകലമാനപേ രും ഈവിധം എന്തെങ്കിലുമൊന്നു പറയുമെന്ന് എനിയ്ക്കുറപ്പുണ്ട്, ഒരു പക്ഷേ ഇപ്പോൾത്തന്നെ പറഞ്ഞിരിയ്ക്കാം. (ഉദാഹരണത്തിനു യൂറോ പ്പിനെ മതപരമായ യാഥാസ്ഥിതികത്വത്തിലേയ്ക്കു ജ്ഞാനസ്നാനം ചെയ്യിയ്ക്കാനാണു സ്ലാവിക്കുകൾ ലക്ഷ്യമിടുന്നതെന്നു സഹജമായ നർ മ്മത്തോടെ ഒരു പത്രം എഴുതിക്കണ്ടു!). അതുകൊണ്ടു സകല വിഷാ ദചിന്തയും വെടിഞ്ഞു പാശ്ചാത്യപക്ഷപാതികളായ നേതാക്കളിൽ വിശ്വാസമർപ്പിക്കാൻ മാത്രമേ നമുക്കിപ്പോൾ കഴിയൂ. തീരുമാനങ്ങ ളിൽ പകുതി സ്വീകരിച്ചാണെങ്കിലും റഷ്യയുടെ ഭാവിപ്രതീക്ഷകളിൽ പങ്കുചേരാൻ തയാറാണെങ്കിൽ ഹൃദയം നിറഞ്ഞ ആശംസകളോടെ നമുക്കവരെ സ്വാഗതം ചെയ്യാം. തീരുമാനങ്ങളുടെ പാതിഭാഗം സ്വീ കരിച്ചു സാർവദേശീയൈക്യത്തിലേക്കുള്ള ചുവടുവെയ്പ്പായോ നില പാടിന്റെ നീതീകരണമായോ റഷ്യൻജനതയുടെ വ്യക്തിത്വവും സ്വാ തന്ത്ര്യവും അംഗീകരിച്ചു കൊടുത്താൽ, രണ്ടു കൂട്ടരും തമ്മിലുള്ള മൗ ലികമായ വിഷയങ്ങളൊന്നുംതന്നെ ഇനിമുതൽ കലഹത്തിനു കാര ണമാവില്ല. ഈയർത്ഥത്തിൽ ആ 'പ്രഭാഷണം' – ഞാൻ ആവർത്തി യ്ക്കട്ടെ, അങ്ങനെയൊരു പേരുപോലും അതർഹിയ്ക്കുന്നില്ല – മഹത്താ യൊരു ഭാവി സ്വപ്നം കാണുന്ന സംസ്കാരസമ്പന്നരായ റഷ്യാക്കാരു ടെ സമന്വയത്തിനു, മഹാനായ പുഷ്ക്കിന്റെ ശാന്തഗംഭീരമായ സ മാദരണവേള, തുടക്കം കുറിച്ചതായി തീർച്ചയായും കണക്കാക്കാം.

# ഗ്രദോവ്സ്ക്കിയ്ക്കുള്ള മറുപടി

**1. മർമ്മപ്രധാനമായ വിഷയം**

കഴിഞ്ഞ ജ്ജൂൺ 8-ന മോസ്ക്കോയിൽവെച്ചു നടന്ന എന്റെ 'പ്രഭാഷണം' പൂർണരൂപത്തിൽ പ്രസിദ്ധീകരിയ്ക്കുന്ന 'ഡയറി'യുടെ പണികൾ തീർന്നതേയുള്ളൂ; അതിനിടയ്ക്കൊരു പത്രത്തിൽ വന്ന 'പരിഭാഷ' വായിച്ച്, മി.ഗ്രദോവ്സ്ക്കി, താങ്കളുടെ വിമർശനവും വന്നുകഴിഞ്ഞു. പ്രഭാഷണത്തിന്റെ പേരിൽ രൂക്ഷമായ ആരോപണങ്ങൾ പ്രതീക്ഷിച്ചു ഞാൻ തയാറാക്കിയ വിശദീകരണക്കുറിപ്പിനു പുറമേ താങ്കൾക്കൊരു മറുപടി ഉൾപ്പെടുത്താൻ 'ഡയറി'യുടെ പ്രസിദ്ധീകരണം തൽക്കാലം ഞാൻ നീട്ടിവെച്ചു. എന്റെ ആശങ്കകൾ സാധൂകരിക്കപ്പെട്ടിരിക്കുന്നു! എന്തൊരു വലിയ ബഹളമാണുണ്ടായിരിയ്ക്കുന്നത്! 'ഞാനൊരു ധിക്കാരിയാണ്, ഭീരുവാണ്, കൌശലക്കാരനാണ്, സ്വപ്നജീവിയായ കവിയാണ്", എന്നിങ്ങനെ പോകുന്ന ആരോപണങ്ങൾ! 'ഈ ബഹുജനപ്രക്ഷോഭം അവസാനിപ്പിക്കാൻ ഉടൻ പോലീസിനെ വിളിയ്ക്കണം!'. സദാചാരത്തിന്റെയോ അതല്ല പുരോഗമനത്തിന്റെയോ, ഏതു പോലീസിനെയാണു വിളിക്കേണ്ടത്? എന്തുകൊണ്ടു നാട്ടിലെ നിയമപാലകരായ പോലീസിനെത്തന്നെ വിളിച്ചുകൂടാ? നിയമപാലകർക്ക് എന്തുകൊണ്ടും ഇന്നത്തെ പുരോഗമനവാദികളേക്കാൾ വിശാലമായ മനസ്സുണ്ട്!. എന്തായാലും തൽക്കാലം ആ വിഷയം വിട്ടുകളഞ്ഞു നമുക്കു നേരേ താങ്കളുടെ ചോദ്യങ്ങളിലേക്കു കടക്കാം.

വ്യക്തിപരമായും പൊതുവായും നാം തമ്മിലൊരു ബന്ധവുമില്ലാത്ത നിലയ്ക്കു പ്രത്യേകിച്ചെന്തെങ്കിലും താങ്കളുമായി ചർച്ച ചെയ്യേണ്ട ആവശ്യമോ പറഞ്ഞു ബോദ്ധ്യപ്പെടുത്തേണ്ട ബാദ്ധ്യതയോ എനിയ്ക്കില്ലെന്നു ഞാനാദ്യമേ സൂചിപ്പിക്കട്ടെ. എന്നെ സംബന്ധിച്ചിടത്തോളം താങ്കളുമായി എന്തെങ്കിലുമൊരു ധാരണയിലെത്തുന്നതു തീർത്തും അ

സാദ്ധ്യമായിരിയ്ക്കും. ന്യായവാദങ്ങൾ നിരത്തി താങ്കളെ ബോദ്ധ്യപ്പെ ടുത്താനോ പിന്തിരിപ്പിയ്ക്കാനോ ഞാൻ ഉദ്ദേശിയ്ക്കുന്നില്ല. ഇതിനുമുമ്പ് വായിക്കാനിടവന്ന താങ്കളുടെ ലേഖനങ്ങളിൽ പരാമർശിക്കപ്പെട്ട ചി ന്തകൾ പലതുമെന്നെ അത്ഭുതപ്പെടുത്തിയിട്ടുണ്ട്. അതുകൊണ്ട് ഞാ നെന്തിനു താങ്കളോട്ട മറുപടി പറയണം? പക്ഷേ, നമുക്കിടയിൽ സ കലതും മനസ്സിലാക്കുന്ന സാധാരണജനങ്ങൾകൂടി ഉൾപ്പെടുന്നതു കൊണ്ടാണു ഞാനിതിനു തയാറാവുന്നത്. അവർക്കുവേണ്ടി, ഒരുപ ക്ഷേ, അവർക്കുവേണ്ടിമാത്രമാണു ഞാനിതെഴുതുന്നതും.

റഷ്യയുടെ ശോഭനമായ ഭാവിയെക്കുറിച്ചു സ്വപ്നം കാണുന്നവർക്കു നേരേ നിഷേധാത്മകമായ വാദഗതികളുമായി വരുന്ന ചില പുരോഗ മനവാദികളുടെ കുത്സിതശ്രമങ്ങൾ എനിക്കു മനസ്സിലാക്കാവുന്നതേ യുള്ളൂ. അവ മുൻകൂട്ടി കാണുക മാത്രമല്ല, പ ലപ്പോഴും അവയുടെ പി ന്നിലുള്ള നിഗൂഢശക്തികളെ തിരിച്ചറിയാനും എനിയ്ക്കു കഴിയുന്നുണ്ട്. മൂർച്ച നഷ്ടപ്പെട്ട പുരോഗമനാശയങ്ങളുടെ വക്താവായി സ്വയം ചമയു ന്ന ഒരവിശ്വാസിയുടെ, ഇരുപത്തഞ്ചുവർഷത്തോളം റഷ്യയുടെ രക്ഷ കനായി ഭാവിച്ച് അവസാനം മനസ്സിലുള്ളതു മുഴുവൻ പുറമേയ്ക്കു വെളി പ്പെട്ട യാഥാസ്ഥിതികനായ പുരോഗമനവാദിയുടെ, നാട്ടുഭാഷയിൽ പറഞ്ഞാൽ 'പുരപ്പുറത്തു കയറി നിന്നു പുരോഗമനം കൂക്കിവിളിക്കുന്ന മന്ദബുദ്ധിയുടെ', നിർജ്ജീവവും ആവർത്തനവിരസവുമായ വാദമുഖ ങ്ങൾ എനിയ്ക്കു നന്നായി മനസ്സിലാകുന്നുണ്ട്. ചുരുക്കത്തിൽ, താങ്കളു ടെ നിരീക്ഷണങ്ങൾക്കുള്ള മറുപടിയേക്കാൾ പല 'വിഷയ'ങ്ങളും തു റന്നു പറയാൻ എനിക്കാഗ്രഹമുണ്ട്. അതുകൊണ്ട്, ഈയൊരു മറുപ ടിയിലൂടെ ഒരവസരം സ്വയം സൃഷ്ടിയ്ക്കുകയാണു ഞാൻ ചെയ്യുന്നത്.

ആദ്യമായി ഞാൻ വേണ്ടത്ര വിശദീകരിച്ചില്ലെന്ന കുറ്റാരോപ ണം നടത്തി താങ്കളുയർത്തുന്ന ഒരു ചോദ്യമുണ്ട്: എന്റെ പ്രഭാഷണ ത്തിൽ സൂചിപ്പിയ്ക്കപ്പെട്ട 'പ്രവാസികൾ' എവിടെനിന്നാണു വരുന്നത്? ശരി, പറയാൻ തുടങ്ങിയാൽ വളരെ പണ്ടേ തുടങ്ങിയ കഥയാണത്. മാത്രമല്ല, മുൻവിധിയോട്ട കൂടിയ കൃത്യമായൊരു ഉത്തരം എപ്പോഴും മനസ്സിൽ സൂക്ഷിയ്ക്കുന്ന താങ്കൾക്ക് അതിനെക്കുറിച്ച് എന്തു പറഞ്ഞാ

ലും ഒരിയ്ക്കലും എന്നോടു യോജിയ്ക്കാനാവില്ല: 'എന്തുകൊണ്ടെന്നാൽ,' - താങ്കൾ പറയും - 'മുഖനോവ്സ്ക്കിയെപ്പോലുള്ളവരുമായി (ഗൊഗോളിന്റെ കൗശലക്കാരനായ കഥാപാത്രം) അടുത്തിടപഴകി ജീവിച്ചതു മൂലം, ഗ്രാമീണരായ സാധുക്കളോടുള്ള സഹാനുഭൂതി നഷ്ടപ്പെട്ട് അവരനുഭവിച്ചുപോരുന്ന പാരതന്ത്ര്യം കണ്ടു മനസ്സു മടുത്താണു പ്രവാസികൾ നാടുപേക്ഷിച്ചു പോയതെ'ന്ന്. ഇന്നത്തെ പുരോഗമനവാദികളെ സംബന്ധിച്ച് അർത്ഥവത്തായൊരു നിരീക്ഷണമാണത്. സഹജമായ അനായാസതയോടെ വളരെ പണ്ടേ അവർ റഷ്യൻ സമൂഹത്തിന്റെ പുരോഗതിയ്ക്കു വേണ്ടതെല്ലാം പറഞ്ഞുറപ്പിച്ചു കഴിഞ്ഞു. പക്ഷേ, നിശ്ചിതമായൊരു പരിഹാരത്തിലുപരി, താങ്കൾ കരുതുന്നതിലേറെ സങ്കീർണവും ബഹുമുഖവുമാണു പ്രശ്നം. 'മുഖനോവ്സ്ക്കിയുടെ ധർമ്മസങ്കടങ്ങളെ'ക്കുറിച്ചു തക്ക സമയത്തുതന്നെ ഞാൻ പ്രതികരിയ്ക്കാം. അതിനുമുമ്പ് താങ്കളുടെ പ്രത്യേകമായൊരു പ്രസ്താവന എടുത്തുദ്ധരിക്കാൻ എന്നെ അനുവദിക്കുക. മിക്കവാറും ചാപല്യത്തോളം ചെല്ലുന്ന ലാഘവത്തോടെ അവതരിപ്പിയ്ക്കപ്പെട്ടതുകൊണ്ട് എനിക്കതിനെക്കുറിച്ചു നിശ്ശബ്ദത പാലിയ്ക്കാനാവില്ല. താങ്കൾ പറയുന്നു:

'ഒന്നല്ലെങ്കിൽ മറ്റൊരുതരത്തിൽ കഴിഞ്ഞ രണ്ടു നൂറ്റാണ്ടായി യൂറോപ്യൻ ബോധവത്ക്കരണത്തിനു കീഴിലാണു നാം ജീവിയ്ക്കുന്നത്. മി.ദസ്തയേവ്സ്ക്കി റഷ്യാക്കാരുടെ ദേശീയഭാവമായി കാണുന്ന 'സാർവലൗകികസംവേദനക്ഷമത' നമ്മെ നന്നായി സ്വാധീനിച്ചിട്ടുണ്ടെന്നതിൽ തർക്കമില്ല. പക്ഷേ, ഇന്നിപ്പോൾ ആ ബോധവത്ക്കരണത്തിൽനിന്നു നമുക്കൊരുതരത്തിലും രക്ഷപ്പെടാൻ കഴിയില്ല; അതിന്റെ ആവശ്യവുമില്ല. ബോധവത്ക്കരണം ആഗ്രഹിയ്ക്കുന്ന ഒരു ശരാശരി റഷ്യാക്കാരനു സ്വദേശീയമായൊരു പാരമ്പര്യം എങ്ങും കിട്ടാനില്ലാത്തതുകൊണ്ട് സമ്പന്നമായ പാശ്ചാത്യപാരമ്പര്യത്തോടു തോന്നിയ അനിവാര്യവിധേയത്വത്തിൽ യാതൊരു അസാംഗത്യവും നാം കാണേണ്ടതില്ല.'

ഫലിതരൂപേണ പറഞ്ഞതാണെങ്കിലും 'ബോധവത്ക്കരണ' മെ

ന്ന ആ വാക്കുകൊണ്ടു താങ്കളെന്താണുദ്ദേശിയ്ക്കുന്നതെന്ന് അറിയാൻ എനിക്കു കൗതുകമുണ്ട്. പാശ്ചാത്യശാസ്ത്രമോ സാങ്കേതികവിദ്യയോ കരകൗശലവൈദഗ്ദ്ധ്യമോ അതല്ല ആത്മീയമായ ബോധോദയമോ? ആദ്യം പറഞ്ഞ മൂന്നും സത്യത്തിൽ നമ്മെ തെല്ലും അലോസരപ്പെടുത്തേണ്ടതില്ല. ആ ചോദ്യത്തിൽനിന്ന് ഒഴിഞ്ഞുമാറേണ്ട ബാദ്ധ്യതയും നമുക്കില്ല. പാശ്ചാത്യമായ ഉറവിടങ്ങളിൽനിന്നു മാത്രമാണു നമുക്കവ നേടാനാകുന്നതെന്നു ഞാൻ താങ്കളോടു യോജിക്കുന്നു. അക്കാര്യത്തിൽ നാമെന്നും യൂറോപ്പിനോടു കടപ്പെട്ടിരിയ്ക്കുന്നു. പക്ഷേ, ബോധവത്ക്കരണത്തെക്കുറിച്ചുള്ള എന്റെ കാഴ്ചപ്പാട്, (മറ്റൊരാൾക്കും മറിച്ചൊരു ധാരണയുണ്ടാകുമെന്നു ഞാൻ വിശ്വസിയ്ക്കുന്നില്ല) ആ വാക്കിന്റെ അക്ഷരാർത്ഥവുമായി ബന്ധപ്പെട്ടാണുള്ളത്; അതായതു ജീവിതത്തിന്റെ സത്യമായ വഴി കാണിച്ചുതന്നു മനസ്സിനു ദിശാബോധം നൽകി ഹൃദയത്തെ ശുദ്ധീകരിച്ച ജീവചൈതന്യത്തെ ഉർജ്ജസ്വലമാക്കുന്ന ആത്മീയപ്രകാശമാണു ഞാനുദ്ദേശിക്കുന്നത്. അത്തരമൊരു ബോധവത്ക്കരണം പാശ്ചാത്യരുടെ പക്കൽനിന്നു കടം കൊള്ളേണ്ട യാതൊരാവശ്യവും നമുക്കില്ലെന്നു മാത്രമല്ല, വേണ്ടിടത്തോളം റഷ്യയിൽ സുലഭമാണെന്നുകൂടി ഉറപ്പിച്ചു പറയാൻ ഞാനാഗ്രഹിയ്ക്കുന്നു. താങ്കൾക്ക് അത്ഭുതം തോന്നുമായിരിക്കും! ഇതുപോലുള്ള സംവാദങ്ങളിൽ വിവാദാസ്പദമായ വാദത്തിൽനിന്ന് അഥവാ വിഷയത്തിന്റെ മർമ്മപ്രധാനമായ ബിന്ദുവിൽനിന്നു തുടങ്ങാനാണു ഞാനിഷ്ടപ്പെടുന്നത്.

ക്രൈസ്തവസന്ദേശങ്ങൾ ഹൃദയത്തോടു ചേർത്തുപിടിച്ച ജീവിയ്ക്കുന്ന നമ്മുടെ സാധാരണജനങ്ങൾ ഇക്കാര്യങ്ങളിൽ വളരെ ബോധവത്കൃതരാണെന്നു ഞാനുറപ്പിച്ചു പറയുന്നു. അവർക്കു സുവിശേഷങ്ങളൊന്നും അറിയില്ലെന്നോ ധർമ്മപ്രബോധനങ്ങളിലൂടെ ആരുമവരെ ഉദ്ബുദ്ധരാക്കിയിട്ടില്ലെന്നോ നമുക്കു വേണമെങ്കിൽ വാദിയ്ക്കാം. പക്ഷേ, അതൊരു തർക്കുത്തരം മാത്രമായിരിയ്ക്കും. മതബോധനവുമായി ബന്ധപ്പെട്ട ഒരു പരീക്ഷ ജയിയ്ക്കാനാവില്ലെന്നതൊഴികെ ആവശ്യമുതെല്ലാം കൃത്യമായും അവർ നേടിക്കഴിഞ്ഞിട്ടുണ്ട്. പ്രബോധനത്തേ

ക്കാൾ ഫലപ്രദമായ പ്രാർത്ഥനകളും സ്തോത്രങ്ങളും പള്ളികളിൽനിന്ന വർഷങ്ങളായി അവർ ശ്രദ്ധിച്ചുകേൾക്കുന്നുണ്ട്; അവയോരോന്നും മനസ്സിലുരുവിട്ടു നടന്നാണവർ ഉദാത്തമായ ആത്മജ്ഞാനം നേടിയെടുത്തത്. ബാത്തുഖാന്റെ കാലം മുതൽ ശത്രുക്കളുടെ ആക്രമണത്തിൽനിന്നു രക്ഷ തേടി വനാന്തരങ്ങളിലൂടെ പലായനം ചെയ്യുമ്പോൾ അവരെന്നും പ്രാർത്ഥിയ്ക്കുമായിരുന്നു. 'സർവേശ്വരനായ ദൈവമേ ഞങ്ങളുടെ കൂടെയുണ്ടാകണമേ!'. ഭയാശങ്കകളുടെ ആ കറുത്ത ദിനരാത്രങ്ങളിൽ ക്രിസ്തുവല്ലാതെ മറ്റൊരാളും രക്ഷയ്ക്കില്ലെന്നു മനസ്സിലാക്കിയാകാം അവർ ആ സ്തോത്രങ്ങൾ പഠിച്ചു ഹൃദിസ്ഥമാക്കിയത്. സത്യത്തിൽ ആ സ്തോത്രങ്ങൾ മാത്രമേ ക്രിസ്തുവിന്റെ പരമാർത്ഥം ഉൾക്കൊള്ളുന്നുള്ളൂ. ഉച്ചാരണശുദ്ധിയില്ലാതെ, പറയുന്നതെന്തെന്നുപോലും തിരിച്ചറിയാത്ത മതപ്രബോധകരുടെ ഉപദേശം ലഭിയ്ക്കാത്തതിൽ അവർക്കെന്തു നഷ്ടം? സാധാരണക്കാർക്കു മനസ്സിലാകാത്ത മതബോധനശൈലിയുടെ പോരായ്മകളെക്കുറിച്ചു പുരോഗമനവാദികളല്ലേ സഭയ്ക്കെതിരെ ഗുരുതരമായ ആരോപണങ്ങൾ ഉന്നയിയ്ക്കാറുള്ളത്? (അപ്പോൾ യാഥാസ്ഥിതികവിശ്വാസികളുടെ കാര്യമെന്തായിരിയ്ക്കും?!). അങ്ങനെയിരിയ്ക്കേ, പുരോഹിതൻ വന്നു വായിയ്ക്കുന്നു: 'ജീവനും പ്രഭുവുമായ ദൈവമേ!'. ഈയൊരു പ്രാർത്ഥനയിൽ ക്രൈസ്തവവിശ്വാസത്തിന്റെ സർവസാരവും അടങ്ങിയിട്ടുണ്ട്. മതബോധനപരമായ സകല ഉപദേശങ്ങളും ഉൾക്കൊള്ളുന്ന ആ പ്രാർത്ഥന ജനങ്ങൾക്കിന്നു മനഃപാഠമാണ്. അതുപോലെ, വിശുദ്ധരായ സന്യാസിവര്യരുടെ ജീവചരിത്രങ്ങൾ അവർ പഠിച്ചു ഹൃദിസ്ഥമാക്കി വികാരാവേശത്തോടെ പരസ്പരം പങ്കുവെയ്ക്കുന്നുണ്ട്. എന്തൊക്കെയായാലും, അതാണു ക്രിസ്തുമതത്തെക്കുറിച്ച് അവർ പഠിച്ചിറങ്ങിയ വിദ്യാലയം. ചരിത്രത്തിന്റെ വഴിത്താരയിൽ നൂറ്റാണ്ടുകൾ നീണ്ട കാലം മറ്റുള്ളവരുടെ വെറുപ്പിനു വിധേയരായി, നിന്ദിതരും പീഡിതരുമാ യി, അനന്തയാതനകൾ അനുഭവിയ്ക്കുമ്പോൾ, ആശ്വാസദാതാവായ ക്രിസ്തുവൊഴികെ മറ്റൊരാളും അവർക്കൊരു ആശ്രയമായി പ്രത്യക്ഷപ്പെട്ടില്ല. അവർ അ

ദ്ദേഹത്തെ എന്നെന്നേയ്ക്കുമായി ഹൃദയത്തിൽ പ്രതിഷ്ഠിച്ച് ആരാധിച്ചു; പ്രത്യുപകാരമായി അദ്ദേഹം അവരുടെ ആത്മാവിനു നിത്യശാന്തി നൽകി! താങ്കളോടിതെല്ലാം ഞാനെന്തിനു പറയണം? താങ്കളെ പറഞ്ഞു ബോദ്ധ്യപ്പെടുത്താമെന്നു ഞാൻ കരുതുന്നുണ്ടോ? എന്റെ ഈ വാക്കുകൾ ബാലിശവും മര്യാദകെട്ടതുമാണെന്നു താങ്കൾക്ക് ഒരുപക്ഷേ തോന്നിയേക്കാം. എങ്കിലും, മൂന്നാമത്തെ തവണ ഒന്നുകൂടി ഞാനാവർത്തി യ്ക്കട്ടെ: താങ്കൾക്കു വേണ്ടിയല്ല ഞാനിതെഴുതുന്നത്. അതു വളരെ പ്രധാനപ്പെട്ട കാര്യമാണ്. അതുകൊണ്ട് അത്തരം പ്രത്യേക വിഷയങ്ങളെക്കുറിച്ചു ഞാൻ സവിസ്തരം പറഞ്ഞേ തീരൂ. എന്റെ വിരലുകൾക്കു തൂലിക ചലിപ്പിക്കാൻ കഴിയുന്നിടത്തോളം ഞാനതു തുടരുകതന്നെ ചെയ്യും. പക്ഷേ, ഇന്നിപ്പോൾ എന്റെ ചിന്താഗതികളുടെ ചില മൗലികപ്രമാണങ്ങൾമാത്രമാണു ഞാനിവിടെ പറയാൻ ശ്രമിയ്ക്കുന്നത്. ക്രൈസ്തവസന്ദേശത്തിന്റെ അന്തസ്സത്ത മനസ്സിലാക്കുകവഴി നമ്മുടെ ജനങ്ങൾ യേശുക്രിസ്തുവിനോടൊപ്പം സ്വയം ഉദ്ബുദ്ധരായിട്ടുണ്ടെങ്കിൽ തീർച്ചയായും കറയറ്റ ഉദാത്തമായ ബോധോദയത്തിലേയ്ക്കുതന്നെയാണവർ പ്രവേശിച്ചിരിയ്ക്കുന്നത്. ബോധവത്ക്കരണത്തിന്റെ മൗലികമായ ഈ ചേരുവ കൂടി ചേരുമ്പോൾ മാത്രമേ പാശ്ചാത്യശാസ്ത്രം ജനങ്ങൾക്കൊരു അനുഗ്രഹമാണെന്ന് ഉറപ്പിച്ചു പറയാൻ കഴിയൂ. പാശ്ചാത്യർ ചെയ്തതുപോലെ റഷ്യൻജനത ഒരിക്കലും ക്രിസ്തുവിന്റെ പ്രതിച്ഛായയ്ക്കു മങ്ങലേൽപ്പിയ്ക്കുകയില്ല. മാത്രമല്ല, റഷ്യയിലെ പുരോഗമനവാദികൾ കരുതുന്നതുപോലെ, പാശ്ചാത്യദേശത്തു ക്രിസ്തുമതത്തിനു ഭീഷണിയായി നിൽക്കുന്നതൊരിക്കലും ശാസ്ത്രമല്ല; ഭരണപരമായ അധികാരം പൗരോഹിത്യമേധാവിത്വത്തിലേക്കു തിരിച്ചുവിട്ടു ഭരണകൂടമായി രൂപാന്തരം പ്രാപിച്ച സഭാനേതൃത്വമാണ്. അതെ, വിശ്വാസങ്ങളിൽനിന്നു പിന്തിരിയാത്ത ഒരുപാടു ക്രിസ്ത്യാനികളുണ്ടെങ്കിലും ശരിയായൊരു സഭയോ ക്രിസ്തീയതയോ യൂറോപ്പിലിന്നു നിലവിലില്ല. കത്തോലിയ്ക്കാസഭ ക്രൈസ്തവമല്ലാതായി വളരെ പണ്ടുതൊട്ടേ വിഗ്രഹാരാധനയിലേയ്ക്കു കടന്നുകൊണ്ടിരിയ്ക്കുന്നു; പ്രൊട്ടസ്റ്റന്റുകാർ വലിയ കോലാഹലങ്ങൾ സൃഷ്ടിച്ചു നിരീശ്വരതയിലേയ്ക്കും ഉപ

രിപ്ളവമായ ധാർമ്മികതയിലേയ്ക്കും നീങ്ങിക്കൊണ്ടിരിയ്ക്കുന്നു.

ബോധവത്ക്കരണത്തിന്റെ പരിധിയും പരിമിതികളും ക്രിസ്തീയ തയിലോ ആരാധനാക്രമങ്ങളിലോ ഒതുങ്ങുന്നതല്ലെന്നും, അവ മേ ലോട്ടുള്ള ഒരു ചവിട്ടുപടി മാത്രമാണതെന്നും, ശാസ്ത്രവും സാമൂഹ്യാദർ ശങ്ങളും ചർച്ച ചെയ്യുന്നതിനുമുമ്പേ ചെയ്തുതീർക്കേണ്ട പലതുമുണ്ടെ ന്നും പറഞ്ഞു താങ്കൾക്കു തിരിച്ചടിയ്ക്കാനുള്ള സാദ്ധ്യത ഞാൻ തള്ളി ക്കളയുന്നില്ല. പക്ഷേ, അതിനെനിയ്ക്കു മറുപടിയൊന്നും പറയാനില്ല: മാത്രമല്ല, അതു ചിലപ്പോൾ അപമര്യായായിപ്പോലും കണ്ടെന്നുവ രാം. ഉദാഹരണത്തിനു ശാസ്ത്രത്തെ സംബന്ധിച്ചിടത്തോളം താങ്കളു ടെ വാദഗതി ഭാഗികമായി ശരിയാണെങ്കിലും, ജനങ്ങളുടെ ബോധവ ത്ക്കരണത്തിനു വേണ്ട അനിവാര്യഘടകം ക്രിസ്തീയാവബോധമാ യിരിയ്ക്കണമെന്ന കാര്യത്തിൽ താങ്കൾക്കൊരിയ്ക്കലും എന്നോടു യോ ജിയ്ക്കാനാവില്ല. ഒനേഗിനെ അനുഗമിയ്ക്കാൻ വിസമ്മതിച്ചുകൊണ്ട് താ ത്യായന റഷ്യൻപ്രകൃതത്തിനും ജനങ്ങളുടെ തനതായ മൂല്യബോധ ത്തിനും അനുസൃതമായാണു പ്രവർത്തിച്ചതെന്നു പ്രഭാഷണത്തിൽ ഞാൻ സൂചിപ്പിച്ചിരുന്നു. റഷ്യൻജനതക്കു തനതായൊരു മൂല്യബോ ധമുണ്ടെന്ന ആശയത്തോടുതന്നെ എതിർപ്പുള്ള വിമർശകരിലൊരാ ൾ അപ്രതീക്ഷിതമായൊരു പ്രത്യാരോപണം നടത്തി: 'അങ്ങനെയാ കുമ്പോൾ വ്യഭിചാരത്തെക്കുറിച്ചു നാമെന്തു പറയണം?'. അത്തരക്കാ രോടു മറുപടി പറയാൻ ആർക്കെങ്കിലും കഴിയുമോ? അഥവാ അവ രൊരു മറുപടി അർഹിയ്ക്കുന്നുണ്ടോ? സാധാരണ ജനങ്ങൾക്കു തനതാ യ മൂല്യബോധമുണ്ടാകാമെന്നും അതുവഴി സ്വാഭാവികമായ ബോ ധോദയം സാദ്ധ്യമാണെന്നുമുള്ള സത്യംതന്നെ അവരെ പ്രകോപിത രാക്കുന്നു. രാജ്യത്തു പരക്കെ പ്രചാരമുള്ളതുകൊണ്ടുമാത്രം വ്യഭിചാരം ഒരാചാരമാണെന്നു കരുതാൻ കഴിയുമോ? നമുക്കിടയിൽ തീർച്ചയാ യും പരുക്കൻ പ്രകൃതക്കാരുണ്ട്, പക്ഷേ എല്ലാവരും അത്തരക്കാരാ ണെന്ന് ആരും കണക്കാക്കാറില്ല – അല്ല, എല്ലാവരും അങ്ങനെയല്ല. വളരെ വർഷങ്ങൾ ഒരുമിച്ചു ഭക്ഷിക്കുകയും ഉറങ്ങുകയും ഒന്നായി ജീ

വിയ്ക്കുകയും ചെയ്തു്, അവരെ കണ്ടറിഞ്ഞുപോന്ന ഒരു നേർസാക്ഷിയെന്ന നിലയിൽ ഞാൻ ഉറപ്പിച്ചു പറയുന്നു. എന്നെത്തന്നെ പലരും വ്യക്തിപരമായി 'തെമ്മാടി'കളുടെ കൂട്ടത്തിൽപ്പെടുത്താറുണ്ട്. ജനങ്ങളുടെ മനസ്സിൽ എല്ലായ്പ്പോഴും 'മൃഗീയമായൊരു പൈശാചികഭാവം' ഒളിഞ്ഞിരിയ്ക്കുന്നുണ്ടെന്നു പ്രസംഗങ്ങളും ലേഖനങ്ങളും വഴി പ്രഖ്യാപിയ്ക്കുകയും പുരോഗമനവാദത്തെ കൂട്ടുപിടിച്ച് അവരെ പരസ്പരം പോരടിപ്പിക്കുകയും ചെയ്തു സ്വന്തം കൈകൾ 'രക്ത പങ്കില'മാക്കുന്ന കൂട്ടരാണവർ. അതേസമയം ഞാൻ സാധാരണ ജനങ്ങളുടെകൂടെ കഠിനമായ കായികാദ്ധ്വാനം ചെയ്താണു ജീവിച്ചുപോന്നത്. അതുകൊണ്ട്, സാധാരണക്കാരെ എനിക്കറിയില്ലെന്നു പറയരുത്! എനിയ്ക്കവരെ നന്നായറിയാം: ബാല്യകാലത്തു സഹജമായിരുന്നെങ്കിലും, പിന്നീടു നവയൗവനത്തിന്റെ അത്യാവേശത്തിൽ ഒരു 'യൂറോപ്യൻപുരോഗമനവാദി'യാകാൻ തന്നിഷ്ടപ്രകാരം തുനിഞ്ഞിറങ്ങിയപ്പോൾ സ്വയം വിട്ടൊഴിഞ്ഞുപോയ ആ ക്രൈസ്തവവിശ്വാസം, സാധാരണക്കാരായ അവരുടെ സ്വാധീനംകൊണ്ടുമാത്രമാണു വീണ്ടും എനിയ്ക്കെന്റെ ഹൃദയത്തിൽ പ്രതിഷ്ഠിയ്ക്കാനായത്. ഇനി വാദത്തിനുവേണ്ടി നമ്മുടെ ജനങ്ങൾ പ്രാകൃതരും പാപികളുമാണെന്നും അവർക്കു മനുഷ്യരേക്കാൾ മൃഗങ്ങളോടാണടുപ്പമെന്നും കരുതുക! 'അമ്മയുടെ വഴിയേ മകൻ നടന്നെ'ന്ന നാടോടിപ്പാട്ടിൽ എന്തെങ്കിലുമൊരു യുക്തി കാണാതിരിയ്ക്കുമോ? റഷ്യയിലെ നാടോടിഗാനങ്ങൾ ചരിത്രത്തിൽ നടന്ന ചില സംഭവങ്ങളുടെ മാറ്റൊലിയാണെന്ന കാര്യം താങ്കളിനിയും മനസ്സിലാക്കിയിട്ടില്ലേ? പുരോഗമനവാദികളായ നിങ്ങളോടൊരു അപേക്ഷമാത്രം: സാധാരണജനങ്ങൾ ഇത്ര വളരെ നൂറ്റാണ്ടുകളിലൂടെ അനുഭവിച്ചുപോന്ന ദുരിതങ്ങൾ ഒന്നാലോചിച്ചു നോക്കൂ. അവരുടെ മൃഗീയമായ പെരുമാറ്റങ്ങൾക്ക് ആരാണുത്തരവാദികളെന്നു മനസ്സിലാക്കി, വെറുതേ അവരെ പഴിയ്ക്കാതിരിയ്ക്കുക! – ഗ്രാമീണനായൊരു കർഷകന്റെ മുടി പാരീസിലെ പരിഷ്കൃതരീതിയിൽ ചീകിയിട്ടില്ലെന്നു പറഞ്ഞു പരിഹസിയ്ക്കുന്നതു വളരെ ബാലിശമാണ്! ഈ യൂറോപ്യൻ പുരോഗമനവാദികൾ റഷ്യൻ ജനതയുടെ അവകാശങ്ങൾ നിഷേധി

യ്യാൻ തുടങ്ങുന്ന കാലത്താണ മിക്കവാറും അത്തരം ആരോപണ ങ്ങൾ പ്രത്യക്ഷപ്പെട്ടു കാണുന്നത്. റഷ്യയ്ക്കു തനതായ ദേശീയതയി ല്ലെന്നും മൗലികമായ വ്യക്തിത്വം വളർത്തിയെടുക്കാൻ ജനങ്ങൾ പ രാജയപ്പെട്ടെന്നും അവരാരോപിക്കുന്നു! ദൈവമേ, ഇവിടത്തേക്കാൾ കളവും കൊലയും മദ്യപാനവും കുറഞ്ഞ ഒരു സ്ഥലം പാശ്ചാത്യരാ ജ്യങ്ങളിൽ എവിടെയെങ്കിലും നിങ്ങൾക്കു ചൂണ്ടിക്കാണിയ്ക്കാമോ? അ വിടത്തെ മൃഗീയതക്കു വ്യത്യാസമുണ്ടോ? മാത്രമല്ല, അടിസ്ഥാനപര മായ ബോധവത്ക്കരണത്തിന്റെ അഭാവത്തിൽ അരാജകത്വത്തി ന്റെ അനുബന്ധമായി വരുന്ന അറിവില്ലായ്മയും ആശയക്കുഴപ്പങ്ങളും ഒരു കുറ്റമായല്ലാതെ പച്ചയായ യാഥാർത്ഥ്യമായാണു നാം കണക്കാ ക്കേണ്ടത്. അഥവാ, സാധാരണജനങ്ങളിൽ അത്തരം മൃഗീയതയും കുറ്റവാസനകളുമുണ്ടെന്നു സങ്കൽപ്പിച്ചാൽപ്പോലും ഒരു കാര്യത്തിൽ തർക്കമില്ല: ഒറ്റയ്ക്കല്ലാതെ സാമൂഹ്യമായ കാഴ്ചപ്പാടിൽ സ്വന്തം കുറ്റങ്ങ ളെ യാഥാർത്ഥ്യമായി അവരൊരിയ്ക്കലും അംഗീകരിയ്ക്കില്ല! ഗ്രാമീണർ പാപം ചെയ്യുമായിരിയ്ക്കാം. പക്ഷേ, അധികം താമസിയാതെ അവര തു സ്വയം ഏറ്റു പറയും: 'ഞാൻ തെറ്റാണു ചെയ്തത്!'. തെറ്റു ചെയ്തയാ ൾ കുറ്റസമ്മതം നടത്തുന്നില്ലെങ്കിൽ മറ്റൊരാൾ തീർച്ചയായും കുറ്റം തു റന്നു കാണിയ്ക്കും. അങ്ങനെ സത്യാവസ്ഥ പുറത്തു വരാതിരിയ്ക്കില്ല. പാ പം ഒരു നിഴലാണ്. സൂര്യപ്രകാശം തെളിയുമ്പോൾ നിഴൽ ഒഴിഞ്ഞു പോകും. പാപം നശ്വരവും ക്രിസ്തു അനശ്വരവുമാണ്. തന്നെത്തന്നെ അപകീർത്തിപ്പെടുത്തുന്നവിധം ജനങ്ങൾ അനുദിനം പാപകർമ്മ ങ്ങൾ ചെയ്യുന്നു. പക്ഷേ, ക്രിസ്തീയതയുടെ ഉദാത്തനിമിഷങ്ങളിൽ അ വരൊരിക്കലും സത്യത്തെ കളങ്കപ്പെടുത്താൻ ശ്രമിയ്ക്കില്ല. ജനങ്ങൾ സത്യമായി കണക്കാക്കുന്ന വസ്തുത യഥാർത്ഥത്തിൽ എന്താണെന്ന്, എവിടെയാണതു കാണാൻ കഴിയുന്നതെന്ന്, എങ്ങനെയാണതു വെ ളിപ്പെടുന്നതെന്ന്, എന്തിലാണതു നിറഞ്ഞിരിക്കുന്നതെന്ന്, ഏതഭിരു ചികളെയാണതു പ്രണയിക്കുന്നതെന്ന്, സർവോപരി എന്തിനാണവ ർ ദൈവത്തിന്റെ പേരിൽ പ്രാർത്ഥിയ്ക്കുകയും കണ്ണീരൊഴുക്കുകയും ചെ

യ്യുന്നതെന്ന്, പ്രാധാന്യത്തോടെതന്നെ നാം മനസ്സിലാക്കേണ്ടതുണ്ട്. ആദർശാത്മകസത്യമായി ക്രിസ്തുവിനെയാണവർ കണക്കാക്കുന്നത്. ബോധവത്ക്കരണം തീർച്ചയായും ക്രിസ്തുവിനോടുകൂടെയുണ്ടെന്ന് അവർക്കറിയാം: അങ്ങേയറ്റം അത്യാസന്നമായ സന്ദിഗ്ദ്ധനിമിഷങ്ങളിൽ ക്രിസ്തുവിലുള്ള കറതീർന്ന വിശ്വാസത്തെ സാക്ഷി നിർത്തി മാത്രമാണു സാമാന്യബുദ്ധിയ്ക്കു നിരക്കുന്ന ഏതു കാര്യവും ജനങ്ങൾ ചെയ്യുന്നതും ചെയ്തിട്ടുള്ളതും. താങ്കൾ പരിഹാസത്തോടെ പറയുമായിരിയ്ക്കും: വിലപിച്ചു നെടുവീർപ്പിടുന്നതുകൊണ്ടു ഫലമൊന്നുമില്ല. എന്തെങ്കിലും ചെയ്യുന്നതും ചെയ്യിക്കുന്നതുമാണു കാര്യം! ചോദിയ്ക്കട്ടെ, നിങ്ങളിൽ, വിദ്യാസമ്പന്നരെന്നു സ്വയം അവകാശപ്പെടുന്ന റഷ്യാക്കാരിൽ അതുപോലെ ധാർമ്മികരായവർ എത്ര പേരുണ്ട്? ക്രിസ്തുവിനേക്കാൾ മഹത്വമുള്ള അങ്ങനെയൊരു ധർമ്മാത്മാവിനെ എനിക്കു കാണിച്ചു തരൂ! അതേസമയം, സാധാരണജനങ്ങളിൽ അങ്ങനെയുള്ള അനേകം പേരുണ്ട്. വിസ്മയകരമായ ശക്തിയും സൗന്ദര്യവും സമ്മേളിയ്ക്കുന്ന മഹാത്മാക്കളായ പലരുടേയും നേരെ നിങ്ങളുടെ ദൃഷ്ടി ഇനിയും പതിഞ്ഞിട്ടില്ല. നാമവരെ കണ്ടാലും കാണാതിരുന്നാലും സത്യത്തിന്റെ രക്തസാക്ഷികളായ ആ ധർമ്മാത്മാക്കൾ ഇന്നും ജീവിച്ചിരിക്കുന്നുണ്ട്! കണ്ണുള്ളവർക്കു നേരിട്ടു കാണാം. മൃഗീയതയെക്കുറിച്ചുമാത്രം സദാ ചിന്തിക്കുന്നവർക്കു യാതൊന്നും കാണാനാവില്ല. പക്ഷേ, രക്തസാക്ഷികളായ ആ മഹാത്മാക്കൾ തങ്ങൾക്കിടയിലുണ്ടെന്നെങ്കിലും ജനങ്ങൾക്കറിയാം. അവരിലവർക്കു വിശ്വാസവുമുണ്ട്. പൊതുവായ ഒരാപത്തു വരുമ്പോൾ അവർ തങ്ങളെ കൈയൊഴിയില്ലെന്ന പ്രത്യാശയുടെ പ്രകാശത്തിൽ ജനങ്ങൾ കരുത്തും ആത്മവിശ്വാസവും വരിയ്ക്കുന്നു. അവരെത്രയോ തവണ രാജ്യത്തെ അത്യാപത്തിൽനിന്നു രക്ഷിച്ചിരിക്കുന്നു! ക്രൈസ്തവവിശ്വാസത്തിനു നേരേ മുഹമ്മദന്മാർ നടത്തിയ ആക്രമണത്തെത്തുടർന്ന് ഈ അടുത്തിടെയാണു മദ്യപാനത്തിലും അരാജകത്വത്തിലും മുഴുകി പാപത്തിൽ മുങ്ങിയ റഷ്യൻജനത ആത്മീയൌന്നത്യം നേടിയത്. സ്വന്തം പാപങ്ങൾക്കുള്ള പശ്ചാത്താപഭരിതമായ പ്രായശ്ചിത്തമെന്നനിലയ്ക്കു ജനങ്ങൾ ആ യുദ്ധ

ത്തെ ഒരവസരമായി കണ്ടു സ്വീകരിച്ചു. റൂബിളിന്റെ മൂല്യം കുറഞ്ഞെന്നോ മാംസത്തിന്റെ വില വർദ്ധിച്ചെന്നോ ആർത്തു വിളിച്ച് ആവലാതിപ്പെടാതെ അവരൊരു വിശുദ്ധദൗത്യത്തിന്റെപേരിൽ സ്വന്തം മക്കളെപ്പോലും ജീവാർപ്പണം ചെയ്യാൻ തയാറായി. യുദ്ധവാർത്തകൾ ആകാംക്ഷയോടെ വായിച്ചു പരസ്പരം ചോദിച്ചറിഞ്ഞ് അവരതിൽ സജീവമായി ഇടപെട്ടു. നാമതിനു ദൃക്സാക്ഷികളായിരുന്നു. സാധാരണക്കാരുടെ ആത്മീയമായ അഭിലാഷങ്ങളെ, പ്രത്യേകിച്ചും അതിനു പിന്നിൽ കാണുന്ന പ്രേരകഘടകങ്ങളെ, പുരോഗമനവാദികൾ നിഷേധിച്ചുകൊണ്ടിരിയ്ക്കുകയാണെന്ന് എനിയ്ക്കറിയാം. അങ്ങനെ ഒരാശയംപോലും അവർ പുച്ഛിച്ചുതള്ളുന്നു. 'ഈ തെമ്മാടികൾക്ക്', അവർ പരിഹസിക്കുന്നു, 'സൃഷ്ടിപരമായ ആശയങ്ങളുണ്ടുപോലും! അവർക്കു പൗരബോധവും രാഷ്ട്രീയചിന്തകളുമുണ്ടത്രേ! – അതനുവദിയ്ക്കാൻ കഴിയുമോ?' യൂറോപ്യൻപുരോഗമനവാദം ജനങ്ങളുടെ നേർക്കെപ്പോഴും എന്തുകൊണ്ടാണൊരു നിഷേധാത്മകസമീപനം സ്വീകരിയ്ക്കുന്നത്? ജനാധിപത്യവാദികളായി സ്വയം വിശേഷിപ്പിക്കുന്ന യൂറോപ്പുകാർ സാധാരണജനങ്ങളുടെ അവകാശങ്ങൾക്കായി വാദിക്കുകയോ അവരെ വിശ്വാസത്തിലെടുക്കുകയോ ചെയ്യുമ്പോൾ, പലപ്പോഴും പ്രഭുത്വം ചമയുന്ന നമ്മുടെ ജനാധിപത്യവാദികൾ ജനങ്ങളെ അടിച്ചമർത്താനുള്ള എന്തുപാധികൾക്കും പിന്തുണ പ്രഖ്യാപിച്ചു മുന്നോട്ടു വരികയും, ഒടുവിൽ കൊടിയ ഏകാധിപതികളായിത്തീരുകയും ചെയ്യുന്നതെന്തുകൊണ്ട്? അവർ ബോധപൂർവം ജനങ്ങളെ ശത്രുക്കളായി കാണണമെന്നില്ല, ബോധമില്ലായ്മയാണു ശരിയായ പ്രശ്നം. എന്റെ സംശയങ്ങൾ താങ്കളെ ഒരുപക്ഷേ പ്രകോപിതനാക്കിയേക്കാം. അതിലെനിക്കു വിഷമമില്ല. എന്നെ സംബന്ധിച്ച് ഓരോ അനുഭവങ്ങളിൽനിന്നും ഉരുത്തിരിഞ്ഞുവന്ന പരമാർത്ഥങ്ങളാണിവ. എഴുത്തും സംസാരവും തുടരുന്ന കാലത്തോളം തീർച്ചയായും ഞാനവയെക്കുറിച്ചു നിരന്തരം വിശകലനം ചെയ്തു വിശദീകരിച്ചുകൊണ്ടിരിയ്ക്കും.

ഈ വിഷയം ഞാനിങ്ങനെ അവസാനിപ്പിയ്ക്കട്ടെ: ശാസ്ത്രത്തെക്കു

റിച്ചു സത്യമാണെങ്കിലും ബോധവത്ക്കരണത്തിന്റെ വിഷയത്തിൽ പാശ്ചാത്യമായ ഉറവിടങ്ങൾ തേടിപ്പോകേണ്ട ആവശ്യം നമുക്കില്ല; അവരുടെ സാമൂഹ്യപരമായ സമവാക്യങ്ങൾ നമ്മുടെ നാട്ടിൽ നട്ടുവ ളർത്തേണ്ട കാര്യവുമില്ല. ഉടനെ മറുചോദ്യം ഉയരും: 'വിയർപ്പിന്റെ വിലയെക്കുറിച്ച് ആരുമോർക്കാറില്ലെ'ന്ന അമൂല്യമായ പഴഞ്ചൊല്ലു പോലെ എന്തെങ്കിലുമൊന്നു നമുക്കു സ്വന്തമായുണ്ടോ? തീർച്ചയായും ഉണ്ട്! അത്തരം ഒരുപാടു പഴഞ്ചൊ ല്ലുകൾ ജനങ്ങൾക്കിടയിൽ പ്ര ചാരത്തിലുണ്ട്. മാനസികനിലവാ രം ഉയരുമ്പോൾ നർമ്മബോധവും താനേ ഉദാത്തമായി മാറും. വിദ്യാസമ്പന്നമായ മനസ്സു മന്ത്രിക്കുന്നതു പക്ഷേ പലപ്പോഴും നിഷേധാത്മകമായി മാത്രമായിരിക്കും. അവയെ ല്ലാം വെറും വാക്കുകളാണെന്നുകൂടി നാമോർക്കണം. എന്തായാലും, പ്രഭുക്കളും ഭരണാധിപന്മാരുമായി ഉന്നതസ്ഥാനങ്ങളിലിരുന്നു സാ ധാരണജനങ്ങളുടെ ജീവിതം നിയന്ത്രിയ്ക്കുകയും യൂറോപ്യൻചിന്താഗ തിയുടെ കാവൽഭടന്മാരായി ചമയുകയും ചെയ്യുന്നവരുടെ ബോധവത് ക്കരണരീതികൊണ്ടു നമുക്കെന്തു മെച്ചം? നമുക്കിടയിൽനിന്നുതന്നെ ഉയർന്നുവരുന്ന ഒരു മൗലികവും വ്യത്യസ്തവുമായ ബോധവത്ക്കരണ രീതിയെക്കുറിച്ചാണു നാം ചിന്തിയ്ക്കേണ്ടത്. സത്യത്തിൽ ശാസ്ത്രവുമാ യി ബോധവത്ക്കരണത്തിനു യാതൊരു ബന്ധമില്ല. അതേസമയം ജനങ്ങളുടെ ശക്തിയിലും പ്രത്യാശയിലും വിശ്വാസമർപ്പിയ്ക്കുന്ന ക്രി സ്തീയമായ ബോധവത്ക്കരണംകൊണ്ട്, ഒരുപക്ഷേ, സമീപഭാവിയി ൽ ഉജ്ജ്വലമായൊരു വികാസത്തിനു വഴി തുറക്കാനുമിടയുണ്ട്.

സുദീർഘമായ ഈ പ്രബോധനം എനിക്കെതിരെ നിരത്തിയ നി രവധി വിമർശനങ്ങൾക്കു തക്ക മറുപടിയല്ലെന്നു തീർച്ചയായും താങ്ക ൾക്കവകാശപ്പെടാം. സമ്മതിച്ചു. അനിവാര്യമായൊരു മുഖവുരയായി മാത്രമേ ഞാനിതു കാണുന്നുള്ളൂ. എന്റെ പ്രഭാഷണത്തിൽനിന്നെടു ത്തു ചൂണ്ടിക്കാണിച്ച വൈരുദ്ധ്യങ്ങൾ താങ്കൾക്കു പ്രധാനമായതുപോ ലെ, നമ്മൾ തമ്മിലുള്ള അടിസ്ഥാനപരമായ വ്യത്യാസങ്ങൾ പുറത്തു കൊണ്ടുവരേണ്ടത് എന്റെ ഉത്തരവാദിത്വമായി മാറിയിരിക്കുന്നു. ഇ തോടെ മുഖവുരയുടെ ഭാഗം കഴിഞ്ഞു. ഇനി മറ്റു വിഷയങ്ങളിലൊ

ന്നും വഴുതിവീഴാതെ താങ്കളുടെ വിമർശനങ്ങൾ ഓരോന്നായി നമുക്കു ചർച്ച ചെയ്യാം.

**2. അലെക്കോവിന്റെ ആശങ്ക**

എന്റെ പ്രഭാഷണത്തെ വിമർശിച്ചുകൊണ്ടു താങ്കളെഴുതി: 'അലെക്കോവും ഒനേഗിനും സഹജമായ നിഷേധാത്മകത ചിത്രീകരിയ്ക്കുമ്പോൾ അവരെന്താണു പ്രത്യേകമായി 'നിഷേധിച്ചതെ'ന്നു പുഷ്ക്കിൻ സൂചിപ്പിച്ചിട്ടില്ല. അതുകൊണ്ടു 'ജനങ്ങളുടെ ആത്മവീര്യ'ത്തെ അല്ലെങ്കിൽ റഷ്യയുടെ ദേശീയാവബോധത്തിന്റെ അടിസ്ഥാനപ്രമാണങ്ങളെയാണു കൃത്യമായും അവർ 'നിഷേധിച്ചതെ'ന്ന് ഉറപ്പിച്ചു പറയാൻ വല്ലാതെ ബദ്ധപ്പെടേണ്ടിവരും. അതൊരിടത്തും താങ്കൾക്കു ചൂണ്ടിക്കാണിയ്ക്കാനായില്ല'.

അങ്ങനെയൊരു നിഗമനത്തിൽ ചെന്നെത്തിയതായി കണക്കാക്കാതെ ഞാനതു വിശദീകരിയ്ക്കാം. ജിപ്സികളുടെ കൂട്ടത്തിലേയ്ക്കു പലായനം ചെയ്യുന്നതിനു മുമ്പ് അലെക്കോവ് നേരിട്ടിടപഴകിയ മുഖനോവ്സ്ക്കിയെക്കുറിച്ചുള്ള താങ്കളുടെ പ്രസ്താവന നോക്കുക: 'സത്യത്തിൽ, അലൗകികമായ മറ്റൊരു യാഥാർത്ഥ്യത്തെ തീരെ നിഷേധിയ്ക്കുന്ന തരത്തിലായിരുന്നു അന്നത്തെ പ്രവാസികളുടെ ജീവിതം. അത്തരം കഥാപാത്രങ്ങളെ ശരിയായി വ്യാഖ്യാനിക്കാൻ പുഷ്ക്കിൻ പലപ്പോഴും വെറുതെ പരാമർശിയ്ക്കുകമാത്രം ചെയ്തിട്ടുള്ള മറ്റു ചില കഥാപാത്രങ്ങളെക്കൂടി നാം പരിഗണിയ്ക്കേണ്ടിവരും. പുഷ്ക്കിനു വിപരീതമായ ആ വശം, ഗൊഗോളാണു കൂടുതൽ ഭംഗിയായി നിർവഹിച്ചത്. തുർഗനേവിന്റെ അനശ്വരകഥാപാത്രങ്ങളായ കൊറോബോച്ക, സൊബാക്കേവിച്ച്, മുഖനോവ്സ്ക്കി, ദെർസിമോർദ, തിയാപ്കിൻ, ലിയാപ്കിൻ മുതലായവർ മാത്രമല്ല ബെൽടോവ്, റുഡിൻ, അലെക്കോവ് തുടങ്ങി പലരുടേയും നിഴൽരൂപങ്ങളായ 'ഉപരിപ്ലവമനുഷ്യർ' സമൂഹത്തിൽ ഉയർന്നു വന്നതിനും അലെക്കോവ് ജിപ്സികളുടെ കൂട്ടത്തിലേയ്ക്കു പോയതിനും ഒനേഗിനു ജീവിതനൈരാശ്യം ബാധിച്ചതിനും കാരണമെന്താണെന്ന് അദ്ദേഹം ലോകത്തോടു വിശദീകരിച്ചു പറഞ്ഞു.

ഈയൊരു പശ്ചാത്തലമില്ലാതെ ആദ്യം പറഞ്ഞ കഥാപാത്രങ്ങളെ നമുക്കു വ്യാഖ്യാനിയ്ക്കാൻ കഴിയില്ല. കൂടാതെ, ഗൊഗോളിന്റെ നായകർ റഷ്യാക്കാരുമായിരുന്നു – തികച്ചും പച്ചയായ റഷ്യാക്കാർ! ജീവിതത്തോടൊരു വൈരാഗ്യചിന്തയും കൊറോബോച്കയ്ക്കുണ്ടായിരുന്നില്ല; വ്യാപാരികളോടു നയപരമായി സംസാരിച്ചു പെരുമാറാൻ മുഖനോവ്സ്ക്കിക്കു കഴിഞ്ഞു; സൊബോക്കേവിച്ച് സ്വന്തം കുടിയാന്മാരെ അടിമുടി മനസ്സിലാക്കിയിരുന്നു, അവരദ്ദേഹത്തേയും ആദരവോടെ കണ്ടു; അലെക്കോവിനും റുഡിനും അക്കാര്യം വേണ്ടപോലെ മനസ്സിലാക്കാനായില്ല. തൊട്ടു മുമ്പിൽ കണ്ട എളുപ്പവഴിയിലൂടെ അവർ പലായനം ചെയ്തു; അലെക്കോവ് ജിപ്സികളുടെ കൂട്ടത്തിലേക്കും റുഡിൻ പാരീസിലേയ്ക്കും; റുഡിൻ പക്ഷേ, പാരീസിൽ വ്യത്യസ്തമായ മറ്റൊരു ലക്ഷ്യത്തിനുവേണ്ടിയാണു ജീവിതം ഉഴിഞ്ഞുവെച്ചത്".

നോക്കു, അവർ പലായനം ചെയ്തുത്രേ! വെറും പത്രലേഖകരായ നിങ്ങൾ ഓരോന്നിനും എത്ര ലളിതമായാണു പരിഹാരം കാണുന്നത്! താങ്കളുടെ മനസ്സിൽ എത്ര അനായാസമായ മുൻവിധിയോടെയാണു സകലതും കടന്നുപോകുന്നത്! വ്യക്തമായും, നേരത്തേ നിശ്ചയിച്ചുറപ്പിച്ച വാക്കുകളാണു താങ്കളുടേത്. ഇടയ്ക്കു ചോദിയ്ക്കട്ടെ, ഗൊഗോളിന്റെ നായകർ റഷ്യാക്കാരാണെന്നു സൂചിപ്പിച്ചു താങ്കൾ എങ്ങനെയാണു വിഷയത്തിലേയ്ക്കു കടന്നത് - 'തികച്ചും പച്ചയായ റഷ്യാക്കാർ!' – നാം തമ്മിലുള്ള ഈ വിവാദത്തിൽ അതിനു യാതൊരു പ്രസക്തിയുമില്ല. മാത്രമല്ല, അവർ റഷ്യാക്കാരാണെന്ന് ആർക്കാണറിയാൻ വയ്യാത്തത്? അലെക്കോവും ഒനേഗിനുംപോലെ താങ്കളും ഞാനും റഷ്യാക്കാരാണ്. തികച്ചും അന്യമായ മറ്റൊരു ലക്ഷ്യത്തിന്റെ സാക്ഷാത്ക്കാരത്തിനുവേണ്ടി പാരീസിലേക്കു പലായനം ചെയ്ത റുഡിനും പരിപൂർണനായൊരു റഷ്യാക്കാരനായിരുന്നു. പക്ഷേ, പാരീസിൽവെച്ച് അയാൾ മരണമടയാനുണ്ടായ കാരണം, ഒരിംഗ്ലീഷുകാരനോ ജർമ്മൻകാരനോ മനസ്സിലാകാതെ പോകുന്ന കൃത്യമായ ആ കാരണം, ഒരുതരത്തിലും അയാൾക്ക് അന്യമായിരുന്നില്ല. അതുകൊണ്ടു അയാളൊരു റഷ്യാക്കാരനായിരുന്നെന്നു നമുക്കുറപ്പിയ്ക്കാം. സാർവലൗ

കികവും മാനവികവുമായ ലക്ഷ്യബോധം റഷ്യാക്കാർക്ക് അന്യമല്ലാതായിട്ടു വർഷങ്ങൾ കഴിഞ്ഞു. അതാണു റുഡിന്റെ സവിശേഷമായ വ്യക്തിത്വം. കൃത്യമായി പറഞ്ഞാൽ, സ്വന്തം മണ്ണിൽ അദ്ധ്വാനിയ്ക്കാനൊരു അവസരം കണ്ടെത്താനായില്ലെന്നതാണു റുഡിന്റെ ദുരന്തം. വിദേശത്തുവെച്ചാണു മരിച്ചതെങ്കിലും താങ്കൾ കരുതുന്നതുപോലെ അയാളൊരു വിദേശിയായിരുന്നില്ല. അതാണു വസ്തുത: ഇപ്പറഞ്ഞ മുഖനോവ്സ്ക്കികളും സൊബാക്കെവിച്ചുമാരും റഷ്യാക്കാരാണെന്ന സത്യം നിലനിൽക്കെത്തന്നെ സ്വജനങ്ങളിൽനിന്നു വളരെ അകന്നുപോയി സ്വയം ദുഷിക്കുകയാണു ചെയ്യുതത്. സാധാരണജനജീവിതം ഒരു വശത്തുനിന്നുമാത്രമേ അവർ കണ്ടുള്ളൂ, മറുവശം അവർക്ക് അജ്ഞാതമായിരുന്നു. അങ്ങനെയൊന്നുണ്ടെന്നുപോലും അവർ സംശയിച്ചില്ല - അതാണു പ്രധാനപ്രശ്നം. ജനങ്ങൾക്കൊരു മനസ്സും ആത്മാവുമുണ്ടെന്നവർ കണ്ടതേയില്ല. ജനങ്ങൾ ചില കാര്യങ്ങൾ മോഹിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നുണ്ടെന്നവർ അറിഞ്ഞില്ല. സാധാരണക്കാരെ വെറുക്കുകയും നിന്ദിയ്ക്കുകയുമായിരുന്നു, അവരുടെ പതിവ്. ജനസംഖ്യയുടെ കണക്കെടുപ്പിനല്ലാതെ മറ്റൊരിടത്തും ജനങ്ങളുടെ സാന്നിദ്ധ്യം അവർ കണ്ടില്ല. 'സൊബോക്കേവിച്ച് കുടിയാന്മാരെ അടിമുടി കണ്ടറിഞ്ഞെ'ന്നു താങ്കളവകാശപ്പെടുന്നു. തീർത്തും അസാദ്ധ്യമാണത്. ചിചിക്കോവിനു തക്കതായ വിലയ്ക്കു സൗകര്യപൂർവം കൈമാറാവുന്ന കുറച്ചു തൊഴിലാളികളുടെ നേതാവായി മാത്രമാണു കുടിയാനായ പ്രോഷ്ക്കയെ അയാൾ കണ്ടത്. വ്യാപാരികളുമായി വളരെ നന്നായി പെരുമാറാൻ മുഖനോവ്സ്ക്കിയ്ക്കു കഴിഞ്ഞതായി താങ്കൾ പറയുന്നു. ദൈവത്തിനു സ്തുതി! അഞ്ചാം രംഗത്തിൽ കച്ചവടക്കാരുടെ മുമ്പിൽ വെച്ചുള്ള ന്യായാധിപന്റെ ആത്മഗതം വായിയ്ക്കു: ഒരുപക്ഷേ തെരുവുനായ്ക്കളോടു മാത്രമേ അങ്ങനെയൊരാൾക്കു സംസാരിക്കാനാവൂ, തീർച്ചയായും മനുഷ്യരോടല്ല! അതാണോ റഷ്യാക്കാരോടു പെരുമാറുന്നതിന്റെ 'നല്ല നിലവാരം'? അതിന്റെ പേരിൽ താങ്കൾക്കയാളെ അനുമോദിയ്ക്കാൻ കഴിയുമോ? - എന്തിനേറെ!

നേരിട്ടു ചെന്നു കരണത്തൊന്നു പ്രഹരിച്ചു തലമുടി പിടിച്ചു വലിച്ചിഴയ്ക്കുന്നതായിരുന്നു അതിലേറെ അഭികാമ്യം! എന്റെ ബാല്യകാലത്ത് ഒരിയ്ക്കൽ ഗ്രാമപാതയിലൂടെ കുതിരവണ്ടിയിൽ പോയ ഒരു സർക്കാരുദ്യോഗസ്ഥൻ, ഡ്രൈവറുടെ കഴുത്തിൽ പിൻഭാഗത്തു കൈമുട്ടുകൊണ്ടു നിരന്തരം മർദ്ദിയ്ക്കുന്നതു ഞാൻ കണ്ടിട്ടുണ്ട്. ഇരുവശത്തും ചിറകു വെച്ച യൂണിഫോറവും ത്രികോണാകൃതിയിലുള്ള തൊപ്പിയും അയാൾ ധരിച്ചിരുന്നു. പിൻകഴുത്തിൽ ഇടതടവില്ലാതെ ഏൽക്കുന്ന ഇടിയുടെ വേദന വക വെയ്ക്കാതെ ഭ്രാന്തമായ ആവേശത്തോടെ ഡ്രൈവർ അതിവേഗം വണ്ടി ഓടിച്ചുകൊണ്ടേയിരുന്നു. ആ ഉദ്യോഗസ്ഥൻ ജന്മനാ തീർച്ചയായും ഒരു റഷ്യാക്കാരനായിരിക്കണം. പക്ഷേ, മറ്റൊരു റഷ്യാക്കാരനുമായി ഇടപഴകേണ്ടി വരുമ്പോൾ കൈയൂക്കിന്റെ കരുത്തിലല്ലാതെ മറ്റൊരു തരത്തിലും പെരുമാറാൻ അറിയാത്തവിധം അയാൾ ജനങ്ങളിൽനിന്നു തീർത്തും അന്യനമായിരിയ്ക്കണം. എന്നിട്ടും, സാധാരണ തൊഴിലാളികൾക്കിടയിലാണയാൾ ജീവിച്ചു പോന്നത്. ഒരു റഷ്യൻപൌരനേക്കാൾ, അല്ലെങ്കിൽ റഷ്യയേക്കാൾ, അയാൾക്ക് ആത്മസംതൃപ്തി നൽകിയിരുന്നതു സ്വന്തം ത്രുവൽത്തൊപ്പിയും തേച്ചുമിനുക്കിയ പീറ്റേഴ്സ്ബർഗ് ചെരിപ്പുകളും ചിറകുള്ള യൂണിഫോറവുമായിരുന്നു. റഷ്യയിലുടനീളം തെക്കുവടക്കു പലതവണ സഞ്ചരിച്ചിട്ടും ജനങ്ങൾക്കുവേണ്ടി ചെരിപ്പുകൊണ്ടുള്ള ചവിട്ടും കൈമുട്ടുകൊണ്ടുള്ള ഇടിയുമല്ലാതെ യാതൊന്നും അയാൾക്കു ചെയ്യാനായിട്ടില്ല. റഷ്യ മൊത്തമായും മേലധികാരികളുടെമാത്രം ലോകമാണെന്ന് അയാൾ കരുതി. അങ്ങനെയുള്ളവർക്കു ജനങ്ങളുടെ മനസ്സും ആത്മാവും എങ്ങനെ മനസ്സിലാക്കാൻ കഴിയും? റഷ്യയിൽ വളർന്ന അയാളൊരു 'യൂറോപ്യൻ'റഷ്യാക്കാരനായിരുന്നു. ജന്മംകൊണ്ടല്ല, സുഹൃത്തുക്കൾ പലരും ചെയ്തതുപോലെ വ്യഭിചാരത്തിലൂടെ അയാൾ യൂറോപ്യൻപക്ഷപാതിയായി. അതെ, റഷ്യാക്കാരെ യൂറോപ്പുകാരാക്കി പരിവർത്തനം ചെയ്യിയ്ക്കാനുള്ള ഉപാധിയെന്നനിലയിൽ പല സന്ദർഭങ്ങളിലും ഇത്തരം വ്യഭിചാരങ്ങൾ റഷ്യയിൽ നടന്നിട്ടുണ്ട്. ആ സർക്കാരുദ്യോഗസ്ഥന്റെ മകൻ പിന്നീടൊരുപക്ഷേ ഒരു പ്രൊഫസ്സറാ

യി കറയറ്റ യൂറോപ്യനാകാനും സാദ്ധ്യതയുണ്ട്!

അങ്ങനെ, ഗൊഗോളിന്റെ കഥാപാത്രങ്ങളെ ചൂണ്ടിക്കാണിച്ചു സാധാരണ റഷ്യാക്കാരുടെ കഴിവിനെക്കുറിച്ചുള്ള പ്രവാസികളുടെ ധാരണകൾ കൂടുതൽ പറയാതിരിക്കുന്നതാണു നല്ലത്. ജനങ്ങളുടെ ശക്തിയെക്കുറിച്ചു സംസാരിയ്ക്കാൻ തുടങ്ങുന്നതിനുമുമ്പ് പുഷ്ക്കിൻ നമുക്കു സമ്മാനിച്ച ചൊമിയക്കോവ്, സമരിൻ, അക്ക്സക്കോവ് മുതലായവരെ നാം മനസ്സിലാക്കണം. എന്നിട്ടും, 'ജനങ്ങളുടെ സത്യ'ത്തെക്കുറിച്ചു വിവരിക്കുന്ന അവരെ മന്ദബുദ്ധികളും നാഡീരോഗികളുമായി മാത്രമാണു മറ്റുള്ളവർ കാണുന്നത്. 'വിഭവസമൃദ്ധമായ ഭക്ഷണം' കഴിച്ചു ദിനംപ്രതി ആക്ഷേപക്കുറിപ്പുകളെഴുതി പ്രസിദ്ധീകരിയ്ക്കുന്ന അവരുടെ ആശയങ്ങളും അഭിപ്രായങ്ങളും ആദ്യമൊക്കെ പലരേയും അത്ഭുതപ്പെടുത്തി; അവർ ഒരുപക്ഷേ തങ്ങളേയും ആക്ഷേപിക്കുമെന്നു ഭയന്നു ചില പുരോഗമനവാദികൾ അമ്പരന്നു. സ്ലാവിക്കുകളോട് അവർ പുലർത്തിപ്പോന്ന ആ കഥയില്ലാത്ത കാഴ്ചപ്പാടിൽനിന്നു നമ്മുടെ ഇന്നത്തെ പുരോഗമനക്കാർ എത്ര പുരോഗതി നേടിയിട്ടുണ്ടെന്നു തീരുമാനിയ്ക്കാനുള്ള സ്വാതന്ത്ര്യം ഞാൻ താങ്കൾക്കു വിട്ടുതരുന്നു.

ഇനി നമുക്കു കാര്യത്തിലേയ്ക്കു കടക്കാം. 'ദെർസിമോർദയുടെ പീഡനം അസഹ്യമായി ജിപ്സികളുടെ കൂട്ടത്തിലേക്കു ചേക്കേറുകയല്ലാതെ അലെക്കോവിനു മറ്റൊരു മാർഗമില്ലെ'ന്നു താങ്കൾ സൂചിപ്പിച്ചു. പക്ഷേ, അലെക്കോവും ഒനേഗിനും ഒരർത്ഥത്തിൽ ദെർസിമോർദയുടെ മോശമായൊരു പ്രതിരൂപമാണെന്നു ഞാൻ ഉറച്ചു വിശ്വസിയ്ക്കുന്നു. അവരുടെ ദുരന്തം എനിയ്ക്കു കൃത്യമായി മനസ്സിലാക്കാൻ കഴിയുന്നതുകൊണ്ടു ഞാനവരെ കുറ്റപ്പെടുത്തുന്നില്ല. പക്ഷേ, ഒളിച്ചോട്ടത്തിന്റെ പേരിൽ താങ്കളവരെ അനുമോദിയ്ക്കുകയാണു ചെയ്യുന്നത്. 'അത്രയേറെ കഴിവും ബുദ്ധിയുമുള്ളവർക്കു മൃഗീയഭാവമുള്ള സാധാരണക്കാരുമായി സഹവസിക്കാൻ കഴിയില്ലെ'ന്ന നിഗമനത്തിൽ ചെന്നെത്താനാണു താങ്കൾ താൽപ്പര്യപ്പെടുന്നത്. ഭീകരമായൊരു അബദ്ധത്തിന്റെ പടുകുഴിയിലാണു താങ്കളിപ്പോൾ ചെന്നു വീണത്. അലെ

ക്കോവും ഒനേഗിനും സ്വജനങ്ങളിൽനിന്നു തീരെ അകന്നുപോയിട്ടി ല്ലെന്നും അവരുടെ കഴിവുകളെ നിഷേധിച്ചിട്ടില്ലെന്നും താങ്കൾ അനു മാനിയ്ക്കുന്നു. മാത്രമല്ല, അവർ 'അഹങ്കാരികളല്ലെ'ന്നും താങ്കൾ സമർ ത്ഥിയ്ക്കു ന്നു. – അതാണു താങ്കളുടെ നിലപാട്. സ്വദേശത്തോടുള്ള നി സ്സംഗതയിൽ നിന്നു സ്വയമേവ സംഭവിച്ചതാണ് അവരുടെ അഹ ങ്കാരം. ബാഹ്യലോകവുമായി ബന്ധമില്ലാത്ത സ്ഥാപനങ്ങളിൽ പഠി ച്ചുവളർന്നു പ്രായപൂർത്തിയായ അവർക്കു സ്വദേശത്തെക്കുറിച്ചു യാ തൊന്നും അറിയില്ലെന്ന വസ്തുത താങ്കൾക്കു നിഷേധിക്കാനാവില്ല. റ ഷ്യയെക്കുറിച്ചു പീറ്റേഴ്സ്ബർഗിൽനിന്നുള്ള ഔദ്യോഗികവിവരങ്ങ ളാണവർ മനസ്സിലാക്കുന്നത്. ജനങ്ങളോടുള്ള അവരുടെ പെരുമാറ്റ ത്തിൽ പ്രഭുവും ഭൃത്യനുമായുള്ള ബന്ധമാണു പ്രകടമാകുന്നത്. ചില പ്പോഴൊക്കെ ഗ്രാമീണരുമായി അവരടുത്തിടപഴകിയതായും നമുക്കം ഗീകരിക്കാം. ഞാൻ നേരത്തേ പറഞ്ഞ സർക്കാരുദ്യോഗസ്ഥൻ ജീ വിതം മുഴുവൻ തൊഴിലാളികളുമായി തോളോടുതോൾ ചേർന്നാണു കഴിഞ്ഞതെങ്കിലും സ്വന്തം കൈയൂക്കിനുള്ള ഇരകളായിമാത്രമാണു ജനങ്ങളെ കണക്കാക്കിയത്. സാധാരണക്കാരിൽനിന്നു മാറി ചെറി യ സംഘങ്ങളാ  ജീവിക്കുന്നവരെപ്പോലെ അലെക്കോവും ഒനേഗി നും അക്ഷമരും അഹങ്കാരികളുമായാണു റഷ്യയിൽ കഴിഞ്ഞത്. ഗ്രാ മീണരുടെ അദ്ധ്വാനഫലമായി ജീവിയ്ക്കാൻ വേണ്ടതെല്ലാം അവർക്കു ലഭിച്ചിരുന്നു. യൂറോപ്യൻവിദ്യാഭ്യാസം യാതൊരുവിധ ഉപയോഗമൂ ല്യവും അവർക്കു സമ്മാനിച്ചില്ല. ഇതഃപര്യന്തമുള്ള നമ്മുടെ ചരിത്ര ത്തിൽ വിദ്യാഭ്യാസം നേടിയവരെല്ലാം അലസജീവികളായി മാറുന്ന കാഴ്ചയാണു നാം കാണുന്നത്. ഈയൊരു വസ്തുത സ്വദേശത്തോടു ള്ള അവരുടെ നിസ്സംഗതയും വേർതിരിവും വ്യക്തമായി വെളിവാക്കു ന്നുണ്ട്. ദെർസിമോദ കാരണമല്ല, അവർ നശിച്ചത്, മറിച്ച്, ദെർസി മോദമാരെക്കുറിച്ചു മനസ്സിലാക്കാനുള്ള കഴിവില്ലായ്മയാണവരെ നാ ശത്തിലേയ്ക്കു നയിച്ചത്. അത്രത്തോളം ദുരഭിമാനികളായിരുന്നു, അവ ർ. സ്വയം തിരിച്ചറിഞ്ഞില്ലെന്നു മാത്രമല്ല, സ്വന്തം മണ്ണിൽ അദ്ധ്വാ നിക്കാനുള്ള സന്നദ്ധതയും അവർ കാണിച്ചില്ല. അത്തരം സാദ്ധ്യത

യിൽ വിശ്വസിക്കുന്നവരെ തങ്ങളുടെ വഴിയ്ക്കു തടസ്സം സൃഷ്ടിയ്ക്കുന്നവരായി മാത്രമാണ് അവർ കണ്ടത്. ചുരുക്കത്തിൽ, ദെർസിമോർദമാരും അടിമകളുമല്ലാതെ ജനങ്ങൾക്കിടയിൽ മറ്റാരേയും കാണാത്തതുകൊണ്ട് ദെർസിമോർദമാരുടെമേൽ മാത്രമല്ല മുഴുവൻ റഷ്യാക്കാരുടേയും നേർക്കാണു പ്രവാസികൾ സ്വയം ഉൽക്കൃഷ്ടത ഭാവിച്ചത്; മാന്യരായ ആരെങ്കിലുമുണ്ടെങ്കിൽ അലെക്കോവും ഒനേഗിനുമല്ലാതെ അവർ മറ്റാരുമല്ല. ഈ നിലയ്ക്കുള്ള ന്യായവാദം അനിവാര്യമായും അന്ധമായ ഔദ്ധത്യത്തിലാണു ചെന്നെത്തുന്നത്. അന്യതാബോധത്തിന്റെ കറുത്ത നിഴലിൽ, ദെർസിമോർദമാരേക്കാൾ തങ്ങൾക്കുള്ള മാന്യത കണ്ടു സ്വാഭാവികമായും അവർ അമ്പരക്കും. അന്നു സ്വയം ദുരഭിമാനത്തിന്റെ പിടിയിൽപ്പെട്ടില്ലെങ്കിൽ, അവർക്കു തങ്ങളും സ്വയം ദെർസിമോർദമാരാണെന്നു തിരിച്ചറിഞ്ഞ് അനുരഞ്ജനത്തിന്റെ പാത കണ്ടെത്താമായിരുന്നു. ജനങ്ങളെ സംബന്ധിച്ച് അഹങ്കാരമല്ല, ഒരുതരം വിമുഖതയാണ് അത്തരം കാര്യങ്ങളിൽ പൊതുവേ കണ്ടുവരാറുള്ളത്. അതൊരു സാമാന്യനിയമവുമാണ്.

ഇതൊന്നും താങ്കൾ വിശ്വസിക്കണമെന്നില്ല. നേരേ മറിച്ച്, ഒനേഗിന്റേയും അലെക്കോവിന്റേയും സ്വഭാവത്തിലെ ചില ഭാഗങ്ങൾ അസ്വീകാര്യമാണെന്നു പറയുമ്പോൾ, 'രോഗത്തിന്റെ മൂലകാരണം കാണാതെ ലക്ഷണങ്ങൾ ചികിത്സിച്ചു ഭേദപ്പെടുത്താനാവില്ലെ'ന്നു പറഞ്ഞ്, എന്റെ കാഴ്ചപ്പാടിലെ സങ്കുചിതത്വത്തിൽ അസാമാന്യമായ വിശ്വാസമാണു താങ്കളർപ്പിക്കുന്നത്. 'അഭിമാനിയായ മനുഷ്യാ, നീ വിനയാന്വിതനാകണ'മെന്ന ആഹ്വാനത്തിൽ, വിനീതരാകാൻ താൽപ്പര്യം കാണിയ്ക്കാത്ത അഭിമാനികളുടെ ചില സ്വഭാവസവിശേഷതകൾ മാത്രമാണു ചർച്ചാവിഷയമെന്നവിധം, മൂലകാരണം കാണാതെ അലെക്കോവിന്റെ പേരിൽ ഞാൻ വ്യക്തിപരമായി ദോഷമാരോപിക്കുകയാണെന്നു താങ്കൾ സമർത്ഥിക്കുന്നു. 'അഭിമാനികളാകാൻ തക്കവണ്ണം പ്രവാസികൾ എന്താണു ചെയ്തതെന്ന ചോദ്യം അവശേഷിക്കുന്നുണ്ടെ'ന്നും താങ്കൾ പറയുന്നു. അതോടൊപ്പം ഉത്തരം കാ

ണേണ്ട മറ്റൊരു പ്രശ്നവുമുണ്ട്: 'ആരുടെ മുമ്പിലാണവർ വിനയാന്വിതരാകേണ്ടത്?'. ഈ 'പ്രവാസികൾ' ചരിത്രാനുഭവങ്ങളിൽനിന്നുതന്നെ ഉയിരെടുത്തവരാണെന്നു ഞാൻ വിശ്വസിയ്ക്കുന്നു. അതുകൊണ്ട് ഞാനവരെ കുറ്റപ്പെടുത്തുകയാണെന്നോ അവരുടെ വ്യക്തിത്വത്തെ അപലപിയ്ക്കുകയാണെന്നോ അർത്ഥമില്ല. എന്റെ പ്രഭാഷണത്തിൽ അതെല്ലാമുൾക്കൊള്ളുന്നുണ്ട്. അപ്പോൾപ്പിന്നെ എന്തിനാണു താങ്കളെന്റെ കാഴ്ചപ്പാടുകൾ വളച്ചൊടിയ്ക്കുന്നത്? 'സ്വയം വിനയാന്വിതരാകുക'യെന്ന എന്റെ ആഹ്വാനം ഉദ്ധരിച്ചു താങ്കളെഴുതുന്നു:

'ഈ വാക്കുകളോടെ 'പവിത്രവും പരിപാവനവുമായ' നിശ്ചയദാർഢ്യങ്ങൾ മി.ദസ്തയേവ്സ്ക്കി തുറന്നു പറഞ്ഞുകഴിഞ്ഞു. 'കാരമസോവ് സഹോദരന്മാർ' എഴുതിയ അദ്ദേഹത്തിന്റെ ശക്തിയും ദൗർബല്യവും ഒരുപോലെ നമുക്കതിൽ കാണാം. വ്യക്തിപരമായ ധാർമ്മികതയുടെ ഉദ്ബോധനമെന്ന നിലയിൽ തികച്ചും മതപരമായൊരു ഉത്തമാദർശമാണ്, ആ വാക്കുകളിൽ മുഴങ്ങുന്നത്. സാമൂഹ്യമായ ആദർശങ്ങളെക്കുറിച്ചു യാതൊരു സൂചനയും അതിലില്ല'.

ഇത്രയും പറഞ്ഞു 'ക്രൈസ്തവസ്നേഹത്തിന്റെ ആത്മനവീകരണ'മെന്ന ആശയത്തെ വിമർശിക്കാനാണു താങ്കളൊരുമ്പെട്ടത്. ആത്മനവീകരണ'ത്തെ സംബന്ധിച്ചുള്ള താങ്കളുടെ അഭിപ്രായത്തിലേക്കു ഞാനുടനെ തിരിച്ചുവരാം. അതിനുമുമ്പ് താങ്കൾ മന: പൂർവം മറയ്ക്കാൻ ശ്രമിയ്ക്കുന്ന ചില ധാരണകൾകൂടി വെളിവാക്കേണ്ടതുണ്ട്: 'പ്രവാസി'കളെ കുറ്റപ്പെടുത്തിയതിന്റെപേരിൽ മാത്രമല്ല, നല്ലൊരു റഷ്യാക്കാരന്റെ ആദർശാത്മകത അവരിൽ കാണാത്തതിന്റെപേരിലും താങ്കളെന്നോടു കോപിച്ചിരിയ്ക്കുന്നു! അലെക്കോവിലും ഒനേഗിനിലും 'ചിലതരം അനാശാസ്യപ്രവണതകളു'ണ്ടെന്നു സമ്മതിക്കുമ്പോൾ ആ വിഷയത്തിൽനിന്നു താങ്കൾ കൗശലപൂർവം വഴുതിമാറുകയാണു ചെയ്യുന്നത്. പൂർണമായും പുറമേക്കു വെളിപ്പെടുത്താനാവാത്ത ചില കാരണങ്ങൾകൊണ്ടായിരിയ്ക്കാം, 'പ്രവാസികൾ' പൊതുവേ മാന്യരാണെന്ന ധാരണ താങ്കൾക്കുള്ളത്. ദെർസിമോർദമാരിൽനിന്നു രക്ഷപ്പെട്ടതിന്റെ പേരിലുള്ളതാണ്, ആ മാന്യത. അവരിൽ ചെറിയൊരു ന്യൂനത

ആരെങ്കിലും കണ്ടെത്താൻ ശ്രമിയ്ക്കുന്ന നിമിഷം താങ്കളുടെ ധാർമ്മികരോഷം ഉണർന്നുവരും. താങ്കൾ പറയുന്നു:

‘സാധാരണജനങ്ങളുടെ മുമ്പിൽ വിനയാന്വിതരാകാൻ വിസമ്മതിയ്ക്കുന്ന ദുരഭിമാനംമൂലമാണവർ നശിച്ചുപോയതെന്നു സമർത്ഥിയ്ക്കുന്നതു യുക്തിയ്ക്കു നിരക്കുന്നതല്ല’.

അതേസമയം, ഗ്രാമീണജനങ്ങളെ അടിമത്തത്തിൽനിന്നു മോചിപ്പിച്ചതു സത്യത്തിൽ അവരാണെന്നു താങ്കൾ നിരന്തരം വാദിയ്ക്കുകയും ശഠിയ്ക്കുകയും ചെയ്യുന്നു. താങ്കൾ എഴുതുന്നു:

‘ഞാനിനിയും പറയാം: ഈ നൂറ്റാണ്ടിന്റെ ആദ്യകാലത്തു ജീവിച്ചിരുന്ന ശുദ്ധാത്മാക്കളായ 'പ്രവാസി'കളെ അലട്ടിയിരുന്ന പ്രധാന ചിന്ത സാധാരണ ജനങ്ങളോടുള്ള സഹാനുഭൂതിയും അവരെ നിരന്തരം പീഡിപ്പിച്ചുകൊണ്ടിരുന്ന ജന്മിവ്യവസ്ഥയോടുള്ള വിദ്വേഷവുമായിരുന്നു. തനതായ രീതിയിൽ, ഒരുപക്ഷേ താങ്കൾ സൂചിപ്പിയ്ക്കുന്ന 'യൂറോപ്യൻ'രീതിയിൽ, അവർ ജന്മിവ്യവസ്ഥയെ വെറുത്തു ജനങ്ങളെ സ്നേഹിച്ചുപോന്നു. അവരല്ലാതെ മറ്റാരാണു നമ്മുടെ സമൂഹത്തിൽ ജന്മിത്വം തുടച്ചുമാറ്റാൻ കളമൊരുക്കിയത്? ആദ്യം വിമോചനപ്രബോധകരായും പിന്നീടുണ്ടായ വിവാദങ്ങൾക്കിടയിൽ സമാധാനദൂതരായും കഴിയാവുന്നതിന്റെ പരമാവധി 'മാതൃഭൂമി'യ്ക്കുവേണ്ടി അവരും സേവനമനുഷ്ഠിച്ചിട്ടുണ്ട്’.

അപ്പോൾ അതാണു സംഗതി: 'പ്രവാസികൾ തങ്ങളുടേതായ യൂറോപ്യൻ മനോഭാവത്തോടെയാണു ജന്മിവ്യവസ്ഥയ്ക്കെതിരെ നിലപാടു കൈക്കൊണ്ടത്'. തങ്ങൾക്കുവേണ്ടി അദ്ധ്വാനിച്ചു സുഖസൗകര്യങ്ങളൊരുക്കിയ കുടിയാന്മാർ നേരിട്ട പീഡനങ്ങളുടെ പേരിലല്ല അവർ ജന്മിത്വത്തെ എതിർത്തതെന്ന വസ്തുത പ്രത്യേകം ശ്രദ്ധിയ്ക്കണം. സാധാരണജനങ്ങളുടെ ശോചനീയാവസ്ഥ, ജിപ്സികളുടെ കൂട്ടത്തിലേയ്ക്കും പാരീസിലെ തടവറകളിലേയ്ക്കും ഓടിപ്പോകാൻ പ്രേരിപ്പിയ്ക്കുന്ന വിധം വേദനാകരമായിരുന്നെങ്കിൽ, കൃഷിഭൂമിയുടെ അവകാശം കുടിയാന്മാർക്കു കൈമാറി ആ ദുരവസ്ഥ പരിഹരിയ്ക്കുന്നതിൽനി

ന്ന്, അങ്ങനെ ഒരളവോളം വ്യക്തിപരമായ ചുമതല നിറവേറ്റുന്നതി ൽനിന്ന്, ആരാണവരെ തടഞ്ഞത്? അങ്ങനെയൊരു വിമോചനം നടന്നതായി നാമാരും അറിഞ്ഞിട്ടില്ല. പക്ഷേ, സാധാരണ ജനങ്ങ ളുടെ നിലവിളി നിരന്തരം നാം കേൾക്കുന്നുമുണ്ട്. 'സാഹചര്യങ്ങൾമൂ ലം അവരുടെ മനസ്സു ദുഷിച്ചിരിക്കുന്നു. അതിന്റെ പേരിൽ നാമെന്തി നു സ്വന്തം ഭൂമി നഷ്ടപ്പെടുത്തണ'മെന്നാണതിന്റെ അർത്ഥം. കുടിയാ ന്മാരോടുള്ള ദീനാനുകമ്പ തടവറകളിലേയ്ക്കു നേരേ ഓടിക്കയറാൻ തോന്നുന്നത്ര തീക്ഷ്ണമാണെങ്കിൽ കൈവശമുള്ള ഭൂമി വെറുതേ നഷ്ട പ്പെടുത്തുന്നതിൽ എന്തർത്ഥം? അതാണു സത്യം: തടവറകൾ തകർ ക്കാനാണെങ്കിലും പാരീസിന്റെ 'സൂക്ഷ്മവൃത്ത'ത്തിൽ ജീവിയ്ക്കാൻ പ ണമാവശ്യമുണ്ട്. കുടിയാന്മാർ അയച്ചുതരുന്ന പാട്ടം തീർച്ചയായും അ തിനുപകരിയ്ക്കും. നോക്കൂ, അവരെത്ര അനായാസമായാണു സ്വന്തം മാന്യത പ്രകടിപ്പിയ്ക്കുന്നത്: കുടിയാന്മാരെ പണയം വെയ്ക്കുകയോ വി ൽക്കുകയോ കൈമാറുകയോ (എന്താണവ തമ്മിലൊരു വ്യത്യാസം!) ചെയ്തു പിരിഞ്ഞുകിട്ടിയ പണവുമായി അവർ പാരീസിലേക്കു കടന്നു; മാത്രമല്ല അവർ മാനവരാശിയുടെ, റഷ്യാക്കാരായ ഗ്രാമീണരുടെയ ല്ല, വിമോചനത്തിനുവേണ്ടി യാഥാസ്ഥിതികമായ പത്രങ്ങളും ലഘു ലേഖകളും പ്രസിദ്ധീകരിച്ചു പ്രചരിപ്പിക്കാൻ അതേ പണമെടുത്തു ചി ലവഴിച്ചു. കുടിയാന്മാരോടുള്ള സഹതാപമാണവരെ സർവനാശത്തി ലേയ്ക്കു നയിച്ചതെന്നു താങ്കൾ വിശ്വസിക്കുന്നു. കുടിയാന്മാരോടു മാത്ര മല്ല, സമൂഹത്തിൽ നിലനിൽക്കുന്ന അടിമത്തത്തോടുള്ള സകല സ ങ്കടങ്ങളും അതിലടങ്ങിയിട്ടുണ്ട്. റഷ്യാക്കാരായ ഗ്രാമീണരെക്കുറിച്ചു ള്ള സഹാനുഭൂതി പക്ഷേ, ആ മഹാനുഭാവരുടെ ഹൃദയത്തെ സ്പർശി ച്ചതുപോലുമില്ല. പണ്ടത്തെ 'ജ്ഞാനവൃദ്ധ'രായ പലരുടേയും വാക്കുക ൾ ഞാനോർമ്മയിൽ സൂക്ഷിയ്ക്കാറുണ്ട്. സംഭാഷണങ്ങൾക്കിടയിൽ അവർ പറയും: 'അടിമത്തം അക്ഷന്തവ്യമായൊരു പാപമാണ്. പ ക്ഷേ, മൊത്തത്തിൽ നോക്കുമ്പോൾ, നമ്മുടെ ജനങ്ങൾ.., സ്വാതന്ത്ര്യ ത്തിനു യോഗ്യരാണോ? അവർ സത്യത്തിൽ 1793-ലെ പാരീസുകാ രെപ്പോലെയല്ലേ? എന്തുകൊണ്ട്? അടിമത്തം അവർക്കു സുപരിചിത

മായിക്കഴിഞ്ഞു! അടിമഭാവത്തിന്റെ സൂചനകളാണവരുടെ മുഖവും വേഷവും. ഉദാഹരണത്തിനു നമുക്കു ചൂരലിന്റെ കാര്യമെടുക്കാം. പൊതുവേ വെറുക്കപ്പെടേണ്ട വിഷയമാണെങ്കിലും ഒരു ശരാശരി റഷ്യാക്കാരനതിപ്പോഴും ആവശ്യമുണ്ട്. നല്ലൊരു കുടിയാൻ ജന്മിയിൽനിന്നു പ്രഹരം പ്രതീക്ഷിക്കുന്നു. തക്ക സമയത്തു ലഭിച്ചില്ലെങ്കിൽ അവനതിന്റെപേരിൽ മനോവേദനപോലും തോന്നും. അതാണു നമ്മുടെ രാഷ്ട്രം!' – ഇതുപോലുള്ള സംഭാഷണങ്ങൾ ഞാൻ പതിവായി കേൾക്കാറുണ്ട്. വിദ്യാസമ്പന്നരിൽനിന്നും ഇത്തരം സംസാരങ്ങൾ വരാറുണ്ടെന്നു ഞാനുറപ്പിച്ചു പറയുന്നു. അംഗീകരിയ്ക്കപ്പെട്ട യാഥാർത്ഥ്യമാണത്. ആണയിട്ടു പറയാനാവില്ലെങ്കിലും ഒനേഗിൻ സ്വന്തം പരിചാരകരെ പ്രഹരിക്കാറില്ലെന്നാണു ഞാൻ കരുതുന്നത്. പക്ഷേ, അലെക്കോവ് കുടിയാന്മാരെ ഉപദ്രവിക്കാറുണ്ടെന്ന കാര്യത്തിൽ എനിക്കു സംശയമില്ല – അതൊരിയ്ക്കലും ഹൃദയത്തിന്റെ കാഠിന്യം കൊണ്ടല്ല, മറിച്ച്, നല്ലതു വരണമെന്ന സദുദ്ദേശവും സഹാനുഭൂതിയുംമൂലമാണ്: 'അതവനാവശ്യമുണ്ട്', അടി കൊള്ളാതെ ഒരു ദിവസം അവനു കഴിയാനാവില്ല. സ്വന്തം ഇഷ്ടപ്രകാരം അവൻ വന്നു യാചിയ്ക്കുന്നു: പ്രഭോ, ദയവു ചെയ്തെന്നെ പ്രഹരിയ്ക്കൂ, എന്നെയൊരു മനുഷ്യനാക്കൂ! ഞാനത്രമേൽ നശിച്ചുപോയി!' അതെ അത്തരം പ്രകൃതക്കാരോടു, ഞാൻ ചോദിയ്ക്കട്ടെ, നമുക്കെന്തു ചെയ്യാൻ കഴിയും? അങ്ങനെ കൈയൂക്കുകൊണ്ടാണെങ്കിലും നമുക്കവരെ സംതൃപ്തരാക്കിയേ തീരൂ!'.

ഞാൻ ആവർത്തിച്ചു പറയട്ടെ, ഗ്രാമീണരോടുള്ള അവരുടെ സഹതാപം ചിലപ്പോഴൊക്കെ മനം മടുപ്പിയ്ക്കുന്നിടത്തോളം ചെന്നെത്താറുണ്ട്. റഷ്യയിലെ ഗ്രാമീണരെക്കുറിച്ച് അവർക്കിടയിൽ പ്രചാരത്തിലുള്ള പരിഹാസ്യമായ ചില സംഭവകഥകളുടെ ബാഹുല്യവും സ്വഭാവവും തികച്ചും അമ്പരപ്പിയ്ക്കുന്നവയാണ് സ്വന്തം വീടുപോലും വേശ്യാലയമാക്കാൻ മടിയ്ക്കാത്ത മനുഷ്യരാണു തികഞ്ഞ ലാഘവബുദ്ധിയോടെ സാധാരണക്കാരെക്കുറിച്ചു കഥ പറഞ്ഞു രസിയ്ക്കുന്നത്. അതെപ്പോഴും ദുർബുദ്ധിയോടെ മന:പൂർവം പറഞ്ഞതാവണമെന്നില്ല. പുതി

യ യൂറോപ്യൻ ആശയങ്ങൾ സ്വയം വ്യാഖ്യാനിച്ച സ്വാംശീകരിയ്ക്കാനുള്ള അവരുടെ ആവേശത്തിന്റെ ഫലമായും അങ്ങനെ സംഭവിയ്ക്കാറുണ്ട്. റഷ്യയെപ്പറ്റി മുതലക്കണ്ണീരൊഴുക്കുന്ന ആ പ്രവാസികൾ, മി. ഗ്രദോവ്സ്ക്കി, ചിലപ്പോഴൊക്കെ മഹാവഞ്ചകരുമായിരുന്നു. ഗ്രാമീണരെ നിന്ദാപൂർവം ചിത്രീകരിയ്ക്കുന്ന കഥകൾ സമൂഹത്തിൽനിന്നവരെ അകറ്റി നിർത്തി. അങ്ങനെ അടിമത്തമനുഭവിയ്ക്കുന്ന ഗ്രാമീണരോടുള്ള അവരുടെ സഹാനുഭൂതിയും ആനുപാതികമായി കുറഞ്ഞുവന്നു. കുടിയാന്മാരോടു കാണിക്കുന്ന ധാർമ്മികതയിൽ സ്വയം അഭിമാനിച്ച് ആനന്ദം കൊള്ളുകയും അതേസമയം അവരിൽനിന്നു വസൂലാക്കിയ പണമുപയോഗിച്ച സുഖസൗകര്യങ്ങൾ, ആഡംബരത്തിനു കുറവില്ലാതെ, അനുഭവിക്കുകയും ചെയ്തു സന്തോഷകരമായൊരു സ്വസ്ഥജീവിതമാണവർ നയിച്ചത്. ഇക്കാര്യം കൃത്യമായി ബോദ്ധ്യപ്പെടാൻ വളരെയൊന്നും ചിന്തിയ്ക്കേണ്ടതില്ല.

കുറച്ചുകാലം മുമ്പ്, ചില പുരോഗമനവാദികൾ റഷ്യയിലെ ഒരുൾനാടൻ ഗ്രാമത്തിലേക്കു നടത്തിയ വിനോദയാത്രയുടെ കഥ ഞാൻ ഈയിടെയൊരു മാസികയിൽ വായിക്കുകയുണ്ടായി. പ്രവാസികളായി അറിയപ്പെടുന്നവരുടെ യഥാർത്ഥപ്രതിനിധികളായിരുന്നു, അവർ. 1845-ലെ വേനൽക്കാലത്തൊരു ദിവസം മോസ്ക്കോയുടെ പ്രാന്തപ്രദേശത്തുള്ള രമണീയമായൊരു മണിമാളികയിൽ, ലേഖകൻ വിശേഷിപ്പിച്ചതുപോലെ, 'അതിഗംഭീരമായൊരു വിരുന്നുസൽക്കാരം' നടന്നു. അതിഥികളിൽ പ്രൊഫസ്സർമാരും, പണ്ഡിതന്മാരും, രാഷ്ട്രീയക്കാരും, ജനാധിപത്യവാദികളും, നിരൂപകരും, എഴുത്തുകാരും, ബുദ്ധിയും സൗന്ദര്യവും തികഞ്ഞ അഭിജാതവനിതകളുമുണ്ടായിരുന്നു. വിദേശമദ്യം നിർലോഭം ഒഴുകിയ വിരുന്നിനുശേഷം അവരെല്ലാവരും വിസ്തൃതമായ വയലേലകളിലേയ്ക്കു വെറുതേ നടക്കാനിറങ്ങി. ഗോതമ്പുവയലിൽ വിജനമായൊരിടത്തു യദൃച്ഛയാ അവരൊരു കൊയ്ത്തുകാരിയെ കണ്ടു. കൊയ്ത്തുകാലം എങ്ങനെയാണെന്നു നമുക്കറിയാം: ആൺപെൺവ്യത്യാസമില്ലാതെ ഗ്രാമീണർ രാവിലെ നാലുമണിയ്ക്കെഴുന്നേറ്റു വയലിൽ വിളവെടുക്കാനിറങ്ങി രാത്രി ഇരുട്ടു പര

ക്കുന്നതുവരെ പണി ചെയ്യും. പന്ത്രണ്ടു മണിക്കൂർ കുനിഞ്ഞുനിന്നു കറ്റയറുക്കുന്നതു കഠിനമായൊരദ്ധ്വാനമാണ്. തലക്കുമുകളിൽ സൂര്യൻ നിർദ്ദയം കത്തിജ്ജ്വലിക്കും; അങ്ങനെ ഗോതമ്പുപാടത്തു പണിയെടുക്കുന്ന സ്ത്രീകൾക്കു പലപ്പോഴും തങ്ങളെത്തന്നെ നേരേ കാണാൻ കഴിയാറില്ല. വിളഞ്ഞുനിൽക്കുന്ന ഗോതമ്പുചെടികൾക്കിടയിലേയ്ക്കാണു നമ്മുടെ വിശിഷ്ടാതിഥികളുടെ സംഘം കടന്നു ചെന്നത്. കുനിഞ്ഞുനിന്നു കറ്റയറുക്കുന്ന ആ സാധുസ്ത്രീകളെ അവർ നേരിൽക്കണ്ടു! നോക്കൂ, മേൽക്കുപ്പായംമാത്രം ധരിച്ച അവളുടെ 'പ്രാകൃതവേഷം!' എത്ര ലജ്ജാകരം! കരുണയും നിന്ദയും സ്ഫുരിയ്ക്കുന്ന ഒരു ശബ്ദം അവരിൽനിന്നു പുറപ്പെട്ടു: 'ലോകത്തുള്ള സകല വർഗങ്ങളിലുംവെച്ച് റഷ്യൻസ്ത്രീകളെപ്പോലെ നാണമില്ലാത്തവർ ആരുമില്ല!'. ആ നിഗമനം ഉടനടി സ്വാഗതം ചെയ്യപ്പെട്ടു. അതിനെത്തുടർന്ന് ആവേശകരമായ ഒരു സംവാദവും നടന്നു. ഗ്രാമീണസ്ത്രീയ്ക്കുവേണ്ടി വാദിയ്ക്കാനും ചിലർ മുന്നോട്ടു വന്നു. പക്ഷേ, ഏതു തരം രക്ഷകരായിരിയ്ക്കും, അവർ? എന്തെല്ലാം യുക്തികളായിരിയ്ക്കും അവർക്കു നിരത്താനുണ്ടാവുക? അതായിരുന്നു, പ്രവാസികളായ ജന്മിമാർക്കിടയിൽ അന്നു നിലവിലിരുന്ന അഭിപ്രായങ്ങളും വാദഗതികളും! വിരുന്നുകളും പാനോത്സവങ്ങളും ആരുടെ അദ്ധ്വാനംകൊണ്ടുള്ള പണമുപയോഗിച്ചാണവർ നടത്തിയത്? അതെ, ആ കൊയ്ത്തുകാരി കഠിനാദ്ധ്വാനത്തിലൂടെ സമ്പാദിയ്ക്കുന്ന പണംകൊണ്ട്! എന്തിന്, ലൗകികദു:ഖം അനുഭവിക്കുന്ന നിങ്ങൾക്കുവേണ്ടിയാണവൾ കഠിനമായി അദ്ധ്വാനിക്കുന്നത്. അവളുടെ അദ്ധ്വാനത്തിലൂടെയാണു നിങ്ങൾക്കു തൃപ്തി കൈവരുന്നത്. വിജനമായ ഗോതമ്പുപാടത്തു പണിയെടുക്കുമ്പോൾ തീക്ഷ്ണമായ വെയിലും വിയർപ്പും സഹിയ്ക്കാതെ മേൽക്കുപ്പായമൊഴികെ മറ്റെല്ലാമവൾ അഴിച്ചുമാറ്റി; അതുകൊണ്ടു നിങ്ങളവളെ നാണമില്ലാത്തവളെന്നു വിളിയ്ക്കുന്നു, അതിലോലമായ നിങ്ങളുടെ ലജ്ജാബോധം അവമതിയ്ക്കപ്പെട്ടുന്നു! വിശുദ്ധാത്മാക്കളേ, നിങ്ങളുടെ പാരീസിലെ 'നേരമ്പോക്കു'കളെക്കുറിച്ചെന്തു പറയുന്നു? ആ 'സൂക്ഷ്മവൃത്ത'ത്തിൽ നിങ്ങൾ നടത്തുന്ന

അഭ്യാസങ്ങൾ ആരുമറിയുന്നില്ലെന്നാണോ കരുതുന്നത്? റഷ്യക്കാരെ വശീകരിയ്ക്കാനായി ബാൽമാബിലേയിൽ നടത്താറുള്ള നൃത്താഭാസങ്ങളോ? ഹരം കൊള്ളിയ്ക്കുന്ന ഗാനശകലങ്ങളും അശ്ലീലമായ അംഗവിക്ഷേപങ്ങളും ഉടുവസ്ത്രം ഉരിഞ്ഞെറിയുന്ന ദൃശ്യങ്ങളും നിഷ്ക്കളങ്കരായ റഷ്യൻസ്നേഹിതരെ കോൾമയിർ കൊള്ളിയ്ക്കുമെന്നാണോ നിങ്ങൾ ധരിക്കുന്നത്? ഇല്ല, അവരെ ബോധം കെടുത്തി കീഴടക്കാൻ മാത്രമേ അതുപകരിക്കൂ! 'ഞങ്ങൾ നിങ്ങളോടു ചോദിയ്ക്കട്ടെ, നോക്കൂ, അനായാസമായ അംഗചലനങ്ങളോടെ ആ സുന്ദരി എത്ര മനോഹരമായാണു നൃത്തം ചെയ്യുന്നത്. പാരീസിനു മാത്രം അവകാശപ്പെടാവുന്ന അനന്യതയാണത്. അതേസമയം, നമുക്കെന്തുണ്ട്? മരക്കുറ്റിപോലെ അനങ്ങാൻപോലുമാകാത്ത വെറും പ്രാകൃതകളായ സ്ത്രീകൾ!' ഇവിടെ, ഗ്രാമീണജനങ്ങളോടുള്ള അഗാധമായ അവജ്ഞയും അരോചകത്വവും മാത്രമല്ല വെളിവാകുന്നത്. അബോധപൂർവം അവരോടുള്ള വ്യക്തിപരമായ അസംതൃപ്തമനോഭാവംപോലും വളർന്നു കഴിഞ്ഞു. മി.ഗ്രദോവ്സ്ക്കി, താങ്കളുടെ വാദങ്ങളോടു തീർത്തും വിയോജിയ്ക്കുകയാണെന്നു ഞാൻ അടിവരയിട്ടു പറയുന്നു: 'നമ്മുടെ സമൂഹത്തിൽ ജന്മിവ്യവസ്ഥ തുടച്ചു നീക്കാൻ അവരല്ലാതെ മറ്റാരാണു കളമൊരുക്കിയത്?' സൗഹൃദങ്ങൾക്കിടയ്ക്കു പതിവുരീതിയിൽ അവരൊരുപക്ഷേ സാധാരണജനങ്ങളുടെ ദുരിതങ്ങളെക്കുറിച്ചു ധാർമ്മികരോഷം കൊണ്ടിരിയ്ക്കാം! ശരി, ആത്യന്തികലക്ഷ്യം നേടാനതൊരു പരിധിയോളം സഹായിച്ചിരിയ്ക്കാം. പക്ഷേ കുടിയാന്മാരുടെ വിമോചനത്തിനു വഴി വെച്ചതും അതിനായി തുനിഞ്ഞിറങ്ങിയവരെ സഹായിച്ചതും സത്യത്തിൽ താങ്കൾ പറയുന്ന പ്രവാസികളായിരുന്നില്ല, മറിച്ച്, സ്ലാവിക്കുകളുടെ നേതാവായിരുന്ന സമരിനെപ്പോലുള്ള വ്യക്തികളായിരുന്നു. മി.ഗ്രദോവ്സ്ക്കി, പ്രവാസികളുമായി യാതൊരു സാമ്യവുമില്ലാത്ത, സമരിന്റെ മാതൃകയിലുള്ള നല്ലവരായ നിരവധിപേർ അന്നു സാമൂഹ്യസേവനത്തിനു സ്വജീവിതം സമർപ്പിച്ചു രംഗത്തിറങ്ങിയിരുന്നു. അവരെക്കുറിച്ചൊരു വാക്കുപോലും താങ്കളുടെ ലേഖനത്തിലില്ല. പ്രവാസികളാകട്ടെ, പെട്ടെന്നു പരിക്ഷീണരായി പരിശ്രമം ഉ

പേക്ഷിച്ച ധാർമ്മികഭീരുത്വത്തോടെ മറ്റുള്ളവരെ ഭർത്സിക്കുകയാണു ചെയ്തത്. പ്രതികരണം മറ്റൊരുതരത്തിലാണു നടന്നതെങ്കിൽ അവർക്കു സത്യത്തിൽ പ്രവാസികളാകേണ്ടി വരുമായിരുന്നില്ല. തങ്ങളുടെ പക്കലുള്ള കൃഷിഭൂമിയും വനവും കാർഷികേതരാവശ്യങ്ങൾക്കുവേണ്ടി കച്ചവടക്കാർക്കും കുലാക്കുകൾക്കും പണയപ്പെടുത്തി ലഭിയ്ക്കുന്ന പലിശ വാങ്ങി ജീവിക്കുകയാണവർ ചെയ്തത്. അവസാനം, വിദേശങ്ങളിലെ കുടിയേറ്റക്കാരായി റഷ്യയുടെ ചരിത്രദൃശ്യങ്ങളിൽനിന്നു പോലും അവരൊഴിഞ്ഞുപോയി. എന്റെ ഈ അഭിപ്രായത്തോടു താങ്കൾക്കു യോജിക്കാനാവില്ലെന്നു, മി.പ്രൊഫസ്സർ, എനിക്കു മനസ്സിലാക്കാവുന്നതേയുള്ളൂ. പക്ഷേ, എനിയ്ക്കെന്തു ചെയ്യാനാവും? റഷ്യൻ പുരോഗമനവാദികളുടെ, താങ്കൾക്കു വളരെയേറെ ഹൃദയഹാരിയായി തോന്നുന്ന, ആ വരേണ്യഭാവത്തെ ശരിയായൊരു റഷ്യാക്കാരന്റെ മൗലികഭാവമായി ഒരു തരത്തിലും എനിയ്ക്കംഗീകരിയ്ക്കാനാവില്ല. ഒരിയ്ക്കലവർ ശരിയായ റഷ്യാക്കാരായി ജീവിച്ചിരിയ്ക്കാം, ഇനിയങ്ങനെയാകണമെന്നു നാം ആഗ്രഹിയ്ക്കുകയും ചെയ്യുന്നു. പക്ഷേ, കഴിഞ്ഞ ദശകങ്ങളിൽ സ്വന്തം മണ്ണിൽ സൃഷ്ടിപരമായ യാതൊന്നും അവർക്കു ചെയ്യാനായിട്ടില്ല. കാലഹരണപ്പെട്ടുപോയ മാന്യരായ ആ മനുഷ്യരെ മഹത്വവൽക്കരിയ്ക്കുന്ന താങ്കളുടെ സങ്കീർത്തനത്തേക്കാൾ ഇതാണു കുറേക്കൂടി വിശ്വസനീയമായ പരമാർത്ഥം.

**3. രണ്ടു വശങ്ങൾ**

'ക്രൈസ്തവസ്നേഹത്തിന്റെ ആത്മനവീകരണ'ത്തെക്കുറിച്ചു താങ്കൾ പറഞ്ഞ കാര്യങ്ങളിലേക്കാണു ഞാനിപ്പോൾ ശ്രദ്ധ തിരിയ്ക്കുന്നത്. പ്രത്യേകിച്ച്, 'രാഷ്ട്രീയസ്ഥാപനങ്ങളു'മായി താരതമ്യപ്പെടുത്തുമ്പോൾ 'സാമൂഹ്യാദർശങ്ങളി'ൽ വരുന്ന പോരായ്മകളെക്കുറിച്ച്. നാം തമ്മിലുള്ള അഭിപ്രായവ്യത്യാസങ്ങളിൽ പരമപ്രധാനമെന്ന മുഖവുരയോടെ താങ്കളെഴുതുന്നു:

'ദസ്തയേവ്സ്ക്കിയുമായുള്ള അഭിപ്രായഭിന്നതയുടെ മർമ്മപ്രധാനമായ വസ്തുതയിലേക്കാണു നാമിപ്പോൾ പ്രവേശിയ്ക്കുന്നത്. സാധാര

ണജനങ്ങൾക്കു മുമ്പിൽ സ്വയം വിനയാന്വിതരാകണമെന്ന നിർബ ന്ധബുദ്ധിയോടെ അവരുടെ ആദർശങ്ങളും മൂല്യബോധവും അനശ്വ രമായൊരു യാഥാർത്ഥ്യമാണെന്നദ്ദേഹം ഉറപ്പിയ്ക്കുന്നു. പക്ഷേ, ഞാൻ പറയുന്നു, അല്ല! ജനങ്ങളുടെ 'സാമൂഹ്യമാ യ' ആദർശങ്ങളിന്നും 'രൂ പീകരണവും വികാസവും നടക്കുന്ന' ദശാസന്ധിയിലാണു നിൽക്കു ന്നത്. ആത്മനവീകരണം വഴി അത്യദ്ധ്വാനം ചെയ്തെങ്കിൽ മാത്ര മേ മഹത്തായൊരു ജനതയെന്ന പ ദവിയ്ക്കുവർ അർഹരാവൂ'.

ജനങ്ങളുടെ ആദർശങ്ങളേയും 'മൂല്യബോധ'ത്തിന്റെ പ്രശ്നങ്ങളേ യും കുറിച്ച് ലേഖനത്തിന്റെ ആദ്യഖണ്ഡികയിൽത്തന്നെ, ഞാൻ ഉ ത്തരം പറഞ്ഞിട്ടുണ്ട്. ആ മൂല്യബോധവും ആദർശങ്ങളും രാഷ്ട്രീയ സ്ഥാപനങ്ങളെ വികസിപ്പിച്ചെടുക്കാൻ അപര്യാപ്തമാണെന്നു താങ്ക ൾ കരുതുന്നു. മതം, താങ്കൾ സൂചിപ്പിക്കുന്നതുപോലെ, ഒരു സാദ്ധ്യത യാണ്, പൗരധർമ്മം മറ്റൊന്നും. പക്ഷേ, സ്വയം കൈയിലെടുത്ത ശാസ്ത്രീയഖഡ്ഗംകൊണ്ട് സജാതീയമായൊരു സജീവവസ്തുവിനെ യാണു രണ്ടു ഭാഗമായി താങ്കൾ വേർപെടുത്തുന്നത്. അതേസമയം അവ രണ്ടും ഒന്നിനൊന്നു സ്വതന്ത്രമാകണമെന്നു താങ്കൾ ശഠിയ്ക്കുക യും ചെയ്യുന്നു. ഓരോന്നും പ്രത്യേകമായി വിശകലനം ചെയ്തു നമുക്കു വിശദമായി പരിശോധിയ്ക്കാം. അങ്ങനെ ഒരുപക്ഷേ നാം പുതിയതെ ന്തെങ്കിലും കണ്ടെത്തിയേക്കാം. 'ക്രൈസ്തവസ്നേഹത്തിന്റെ ആത്മന വീകരണ'വുമാ യി ബന്ധപ്പെട്ട ഭാഗത്തിൽ താങ്കൾ പറയുന്നു:

'സ്വയം വിനയാന്വിതരായി നമ്മളിൽനിന്നുതന്നെ നാം തുടങ്ങ ണമെന്നു മി.ദസ്തയേവ്സ്ക്കി നിർബന്ധം പിടിയ്ക്കുന്നു. ക്രൈസ്തവ സ്നേഹത്തിന്റെ ആത്മനവീകരണമായിരിയ്ക്കണം വലുതും ചെറുതുമായ ഏതൊരു പ്രവൃത്തിയുടേയും പ്രധാനപരിഗണന. പക്ഷേ, ക്രിസ്തീയ മായ അർത്ഥത്തിൽ സ്വയം പരിപൂർണരായ മനുഷ്യർ അത്രതന്നെ പരിപൂർണമായൊരു സമൂഹത്തെ സൃഷ്ടിയ്ക്കണമെന്നില്ല. ഒരുദാഹര ണമെടുക്കാം. അപ്പോസ്തലനായ പോൾ അടിമകളേയും യജമാനന്മാ രേയും പരസ്പരം പാലിയ്ക്കേണ്ട പെരുമാറ്റമര്യാദകൾ വിശദമായി പഠി പ്പിച്ചു. അപ്പോസ്തലന്റെ വാക്കുകൾ വിലമതിച്ചിരുന്ന രണ്ടു കൂട്ടരും അ

തനുസരിച്ചിരിക്കാം. അവർ നല്ല ക്രിസ്ത്യാനികളായതുകൊണ്ടുമാത്രം. പക്ഷേ, അടിമത്തം ഒരിയ്ക്കലും പവിത്രമായി കണക്കാക്കപ്പെട്ടിട്ടില്ല. അതിന്നും ദുരാചാരമായി തുടരുന്നു. ആ അർത്ഥത്തിൽ, നമുക്കെല്ലാം അറിയാവുന്നതുപോലെ ക്രൈസ്തവരിൽ ഉദാരമതികളായ പല ജന്മിമാരേയും മി.ദസ്തയേവ്സ്ക്കിക്കു നേരിട്ടറിയാമായിരിക്കും. എന്നിട്ടും ദൈവവിധിയെ ധിക്കരിച്ചു ജന്മിവ്യവസ്ഥ തുടരുന്നു. വ്യക്തിപരമായ പൗരബോധത്തിന്റെ മാത്രമല്ല സാമൂഹ്യമൂല്യങ്ങളുടെകൂടി വക്താവായി മാറിയ റഷ്യയിലെ സാർ ചക്രവർത്തിയാണ് അതിനെതിരെ പിന്നീടു മുന്നോട്ടു വന്നത്. പണ്ട് ഒരുപക്ഷേ ഇന്നത്തേക്കാൾ 'നല്ല മനുഷ്യർ' ഉണ്ടായിരിക്കാമെങ്കിലും അത്തരം വിഷയങ്ങളെക്കുറിച്ചുള്ള അവബോധം വളരെ പരിമിതമായിരുന്നു. വ്യക്തിപരവും സാമൂഹ്യവുമായ ധാർമ്മികത ഒന്നിനൊന്നു ബന്ധപ്പെട്ടല്ല നിൽക്കുന്നത്. അതുകൊണ്ട് അംഗങ്ങളുടെ ഗുണമേന്മ ഉറപ്പു വരുത്തുന്നതുകൊണ്ടുമാത്രം സാമൂഹ്യപുരോഗതി കൈവരിയ്ക്കാനാവില്ല. ഞാൻ മറ്റൊരു ഉദാഹരണംകൂടി ചൂണ്ടിക്കാണിയ്ക്കാം. കൊറൊബോച്ക്കയുടേയും സൊബാക്കേവിച്ചിന്റേ യും ധാർമ്മികനിലവാരം ഉയർത്താൻ ചില ഉപദേശികൾ ചെന്നു ക്രൈസ്തവസ്നേഹത്തിന്റെ മഹത്വം ബോദ്ധ്യപ്പെടുത്താൻ ശ്രമിച്ചെന്നു കരുതുക. ജന്മിവ്യവസ്ഥ തുടച്ചുമാറ്റുന്നതിൽ അവർ വിജയിയ്ക്കുമായിരുന്നുവെന്ന് അഥവാ അധികാരകേന്ദ്രങ്ങളിൽനിന്നു യാതൊരുവിധ നിർദ്ദേശവും കൂടാതെ ആ 'പ്രതിഭാസം' ഒഴിവാക്കാനാകുമായിരുന്നെന്നു നമുക്കൂഹിയ്ക്കാൻ കഴിയുമോ? നേരേ മറിച്ച്, സത്യക്രിസ്ത്യാനിയായൊരു സ്ത്രീയെന്നു മാത്രമല്ല, കുടിയാന്മാർക്കൊരു യഥാർത്ഥ'മാതാവാ'ണെന്നുപോലും കൊറൊബോച്ക്ക തൽക്ഷണം പ്രതിവാദം തുടങ്ങുമായിരുന്നു. ഉപദേശിമാരുടെ ന്യായങ്ങൾക്കൊന്നും ചെവി നൽകാതെ ആ ഒരൊറ്റ വിശ്വാസത്തിൽ അവരുറച്ചു നിൽക്കുമായിരുന്നു... 'അവനവനെ'മാത്രം ശ്രദ്ധിച്ചു സാമൂഹ്യമായ അർത്ഥത്തിൽ ജനങ്ങൾക്കൊരു മെച്ചപ്പെട്ട ജീവിതം നേടിയെടുക്കുക സാദ്ധ്യമല്ല. വിജനമായ ദ്വീപിന്റെ ഏകാന്തതയിൽ ഒരുപക്ഷേ ആത്മസംയ

മനം ശീലിച്ച നമുക്ക് ആത്മനവീകരണത്തിനു ശ്രമിയ്ക്കാം. പക്ഷേ, സാമൂഹ്യജീവികളെന്ന നിലയ്ക്കു മറ്റുള്ളവരുമായി ഇടപഴകി അവരിലൊരാളായി ജീവിയ്ക്കുമ്പോഴാണു മനുഷ്യൻ സ്വയം മെച്ചപ്പെടുന്നത്. അതാണു സാമൂഹ്യമായ പുരോഗതി, വ്യക്തിയെ രൂപപ്പെടുത്തുന്ന സ്ഥാപനങ്ങളുമായി അത്രമേൽ ആശ്രയിച്ചുനിൽക്കുന്നത്; അതു ക്രിസ്തീയതയല്ലെങ്കിൽ പൗരധർമ്മവുമാകാം'.

താങ്കളുടെ വാക്കുകൾ എത്രയാണു ഞാൻ ഉദ്ധരിച്ചിരിയ്ക്കുന്നതെന്നു നോക്കൂ! അമ്പരപ്പിക്കുന്ന വെറും ഔദ്ധത്യം മാത്രമാണിത്. 'ക്രൈസ്തവസ്നേഹത്തിന്റെ ആത്മനവീകരണം' ഭരണപരമായ കാര്യങ്ങളിൽ, താങ്കൾ സൂചിപ്പിയ്ക്കുന്നപോലെ, നിരർത്ഥകമാണ്. പക്ഷേ, വളരെ വിചിത്രമായാണു താങ്കൾ ക്രിസ്തീയതയെ കാണുന്നത്. കൊറൊബോച്ക്കയും സൊബാക്കേവിച്ചും സത്യക്രിസ്ത്യാനികളായി മാറിയെന്നു സങ്കൽപ്പിച്ചു ജന്മിവ്യവസ്ഥയെ നിരാകരിയ്ക്കുന്നവിധം അവരെ പ്രബുദ്ധരാക്കാൻ കഴിയുമോ? ഇതാണു താങ്കളുന്നയിയ്ക്കുന്ന കൗശലം നിറഞ്ഞ ചോദ്യം; പ്രത്യേകിച്ചൊന്നും പറയാതെതന്നെ, താങ്കളതിനുത്തരവും നൽകുന്നുണ്ട്: 'ഇല്ല, നല്ലൊരു ക്രിസ്ത്യാനിയാണെങ്കിലും കൊറൊബോ ച്ക്കയെ അത്തരത്തിൽ പറഞ്ഞു മനസ്സിലാക്കുന്നതെളുപ്പമല്ല'. അതിനുള്ള മറുപടി ഞാൻ നേരിട്ടു പറയാം: നല്ലൊരു ക്രിസ്ത്യാനിയായിരുന്നെങ്കിൽ കൊറൊബോച്ക്കയുടെ കൃഷിഭൂമിയിൽ ജന്മിവ്യവസ്ഥ നിലനിൽക്കുമായിരുന്നില്ല. വസ്തുസംബന്ധമായ സകലവിധ ആധാരങ്ങളും വിൽപ്പത്രങ്ങളും സ്വന്തം പെട്ടിയ്ക്കകത്തു ഭദ്രമായി സൂക്ഷിച്ചാലും കുടിയാന്മാർക്കൊരുവിധ ഭയാശങ്കയും ഉണ്ടാകുമായിരുന്നില്ല. പ്രഭുക്കൾക്കും ഭൃത്യന്മാർക്കും അവിടെയെന്താണു പ്രസക്തി?

ക്രിസ്തീയതയെക്കുറിച്ച് അൽപ്പമൊരു ബോധമെങ്കിലും നമുക്കുണ്ടായേ തീരൂ! സത്യക്രിസ്ത്യാനിയായ കൊറൊബോച്ക്കയെ സംബന്ധിച്ചിടത്തോളം സ്വന്തം കർഷകർ അടിയാന്മാരോ സ്വതന്ത്രരോ ആയതുകൊണ്ട് അവർക്കെന്തു വ്യത്യാസം? അപ്പോഴേയ്ക്കും പഴയ 'പ്രഭുത്വം' വലിച്ചെറിഞ്ഞു ശരിയായ മാതൃഭാവം കൈക്കൊണ്ട് അവർ ആ കർഷകരുടെ അമ്മയായി മാറിയിരിക്കും. പഴയ ജന്മിയും ക

ടിയാനും, സൂര്യപ്രകാശത്തിൽ മഞ്ഞുരുകുന്ന പോലെ, അപ്രത്യക്ഷരായി ആ സ്ഥാനത്തു പുതിയതരം ചില മനുഷ്യർ ഉയർന്നുവരികയും അവർ തമ്മിൽ ഇത:പര്യന്തം കേട്ടു കേൾവിപോലുമില്ലാത്ത ബന്ധങ്ങൾ ഉരുത്തിരിഞ്ഞുവരികയും ചെയ്തിരിയ്ക്കും. അതിനും പുറമേ, ഇതിനുമുമ്പ് ഒരിയ്ക്കലുമറിഞ്ഞിട്ടില്ലാത്ത ഒരു സാമൂഹ്യസാഹചര്യവും സംജാതമാകും: മുമ്പൊക്കെ വിരലിലെണ്ണാവുന്ന ചില നല്ല ക്രിസ്ത്യാനികളാണുണ്ടായിരുന്നതെങ്കിൽ, ആ സാഹചര്യത്തിൽ നമുക്കവരെ എവിടേയും കാണാം. മി.ഗ്രദോവ്സ്ക്കി, വിചിത്രമായൊരു സാങ്കൽപ്പികലോകം സ്വയം മെനഞ്ഞെടുത്ത് അത്തരം ഭ്രമാത്മകകൽപ്പനകളുമായി മുന്നോട്ടുപോകാൻ തീരുമാനിച്ച സ്ഥിതിയ്ക്കു താങ്കളതിന്റെ അനന്തരഫലങ്ങളും കണ്ടറിഞ്ഞേ തീരൂ. ഇക്കാര്യത്തിൽ, അനുകൂലമായ സാഹചര്യങ്ങൾമാത്രം സ്വീകരിക്കുന്ന ലളിതമായ യുക്തികൊണ്ട്, കർഷകർ ഒരിയ്ക്കലും കൊറൊബോച്ക്കയെ വിട്ടുപോവില്ലെന്നു താങ്കൾക്കു ഞാനുറപ്പു തരുന്നു. അതിലേറെ നല്ല ജീവിതം അവർക്കെവിടെയുണ്ട്? താങ്കളുടെ സ്ഥാപനങ്ങളിലോ? മറ്റൊന്നുകൂടി ഞാൻ പറയാം. അപ്പോസ്തലനായ പോളിന്റെ കാലത്ത് അടിമത്തം നിലനിന്നതിനു കാരണം, സുവിശേഷങ്ങളിൽ നിന്നു മനസ്സിലാക്കാവുന്നതുപോലെ, അന്നു രൂപപ്പെട്ടുവന്ന സഭാനേതൃത്വത്തിന്റെ പക്വതയില്ലായ്മമാത്രമാണ്; മാത്രമല്ല, സഭാനേതൃത്വത്തിൽ വ്യക്തിപരമായി പൂർണത വരിച്ച ചിലർക്കു മറ്റൊരു സഹോദരസമൂഹത്തിലേക്കു മാറി ശരിയായ സാഹോദര്യത്തോടെ ജനങ്ങളെ സമീപിച്ചുകൊണ്ടു സ്വന്തമായി അടിമകളെ വാങ്ങാനോ പരിപാലിയ്ക്കാനോ കഴിഞ്ഞതുമില്ല. ക്രിസ്തീയതയെ സംബന്ധിച്ചുള്ള ഉപദേശങ്ങൾ പക്ഷേ വന്ധ്യമായിരുന്നതായി താങ്കൾ അഭിപ്രായപ്പെടുന്നു. .

അപ്പോസ്തലന്റെ ഉപദേശങ്ങളുടെ ഫലമായി അടിമത്തത്തെ ആരും പവിത്രമായി കണ്ടില്ലെന്നെങ്കിലും താങ്കൾ സമ്മതിക്കുന്നുണ്ട്. ശാസ്ത്രചിന്ത വെച്ചു പുലർത്തുന്ന പലരും, പ്രത്യേകിച്ചും യൂറോപ്യൻ ചരിത്രകാരന്മാർ, അടിമത്തത്തെ സാധൂകരിക്കുന്നുണ്ടെന്ന ആരോപ

ണവുമായി പക്ഷേ ക്രിസ്തീയതയെ ഇന്നും അധിക്ഷേപിച്ചു വരുന്നു. വസ്തുതകളുടെ പരമാർത്ഥം മനസ്സിലാക്കാനുള്ള കഴിവില്ലായ്മയാണതു സൂചിപ്പിയ്ക്കുന്നത്. ശരിയായ ക്രിസ്തീയതയിൽ, പ്രഭുക്കളും ഭൃത്യരുമുണ്ടാകാമെങ്കിലും ഒരടിയാനെ ഒരിയ്ക്കലും സങ്കൽപ്പിയ്ക്കാൻ കഴിയില്ല. പരിപക്വമായ ക്രിസ്തീയതയെക്കുറിച്ചാണു ഞാൻ സംസാരിയ്ക്കുന്നത്. ഭൃത്യർ ഒരുതരത്തിലും അടിമകളല്ല. പോളിന്റെ ശിഷ്യനായ തിമോത്തി, ഒരുമിച്ചു യാത്ര ചെയ്യുമ്പോൾ അദ്ദേഹത്തെ പരിചരിച്ചിട്ടുണ്ട്. പക്ഷേ, പോൾ, തിമോത്തിയ്ക്ക് എഴുതിയ കത്തുകൾ വായിയ്ക്കു: ഒരടിമയോടോ, ഭൃത്യനോടുപോലുമാണോ ആ കത്തുകൾ സംബോധന ചെയ്യുന്നത്? തിമോത്തി അദ്ദേഹത്തിന്റെ 'പ്രിയപ്പെട്ട പൊന്നോമനയാണ്, വിശ്വസ്തപുത്രനാണ്'! പരിപൂർണരായ ക്രിസ്ത്യാനികളായി മാറുമ്പോൾ പ്രഭുക്കളും ഭൃത്യരും തമ്മിലുള്ള ബന്ധം അങ്ങനെ പരിവർത്തനം ചെയ്യപ്പെടും! അവിടെ പ്രഭുക്കളും ഭൃത്യരുമുണ്ടാകാതെ വയ്യ! പക്ഷേ, പ്രഭുക്കൾ യജമാനന്മാരും ഭൃത്യർ അടിമകളുമാവില്ല. കെപ്ലറും കാന്റും ഷേയ്ക്ക്സ്പിയറുംകൂടി വീണ്ടുമൊരു ഭാവിസമൂഹത്തിൽ ജീവിയ്ക്കാനിടയുണ്ടെന്നു സങ്കൽപ്പിയ്ക്കുക: മനുഷ്യരാശിയ്ക്കുതന്നെ ഉപകാരപ്രദമായ മഹത്തായൊരു സംരംഭത്തിൽ മുഴുകിയിരിക്കുകയാണു മൂന്നു പേരും. കാര്യം മനസ്സിലാക്കി മറ്റുള്ളവർ അവരെ ആദരിയ്ക്കുന്നുമുണ്ട്. പക്ഷേ, എഴുത്തിൽ ബദ്ധശ്രദ്ധനായ ഷേയ്ക്ക്സ്പിയർക്കു മുറി വൃത്തിയാക്കാനോ ചപ്പുചവറുകൾ നീക്കാനോ സമയമില്ല. അപ്പോൾ, മറ്റൊരാൾ വന്നു സ്വയം ആ പണികളേറ്റെടുക്കുന്നു. ശരി, അതയാൾക്ക് അപമാനകരമായി തോന്നുമോ? അതയാളെ അടിമയാക്കുമോ? തീർച്ചയായുമില്ല! തന്നേക്കാൾ വളരെ വിലമതിയ്ക്കത്തക്ക വിശിഷ്ടവ്യക്തിത്വമാണു ഷേയ്ക്ക്സ്പിയറെന്ന ബോദ്ധ്യം അയാൾക്കുണ്ട്. 'താങ്കൾക്കു മഹത്വവും സന്തോഷവും നേരുന്നു!', അയാൾ നേരിട്ടു ഷേയ്ക്ക്സ്പിയറോടു പറയും, 'എനിക്കു താങ്കളെ പരിചരിക്കാൻ കഴിഞ്ഞതിൽ സന്തോഷമേയുള്ളൂ. താങ്കളുടെ അൽപ്പസമയം ലാഭിച്ചതു വഴി എല്ലാവരുടേയും നന്മയ്ക്കുവേണ്ടി താങ്കൾകൂടി ഉൾപ്പെടുന്ന ഈ മഹാസംരംഭത്തിൽ എന്റേതായ ചെറിയ പങ്കു വഹിയ്ക്കാനായതിൽ ഞാൻ ച

രിതാർത്ഥനാണ്. പക്ഷേ, ഞാനൊരു അടിമയല്ല. ആ ഒരൊറ്റ വസ്തുതകൊണ്ടുതന്നെ എന്നേക്കാൾ മികച്ച പ്രതിഭയുള്ള ഒരു വ്യക്തിയായി ഞാൻ താങ്കളെ അംഗീകരിയ്ക്കുന്നു. താങ്കളെ പരിചരിയ്ക്കാൻ സ്വമേധയാ മുന്നോട്ടു വന്നതിലൂടെ, മാനുഷികമൂല്യങ്ങളുടെ അടിസ്ഥാനത്തിൽ, താങ്കളേക്കാൾ ഒരുതരത്തിലും താഴ്ന്നവനല്ലെന്നും മനുഷ്യനെന്ന നിലയിൽ ഞാൻ താങ്കൾക്കു തുല്യനാണെന്നും തെളിയിച്ചിരിക്കുന്നു'. ആ സാഹചര്യത്തിൽ ഇത്തരം ചോദ്യങ്ങൾ ചിന്തിക്കാൻപോലുമാകാത്തവിധം അപ്രസക്തമാകുന്നതുകൊണ്ട് സത്യത്തിലതൊന്നും അയാൾക്കു പറയേണ്ട അവസരമുണ്ടാവില്ല. അപ്പോഴേയ്ക്കും മനുഷ്യനിൽ മുമ്പുണ്ടായിരുന്ന മൃഗീയത മാഞ്ഞുപോയി സകലരും ക്രിസ്തുവിന്റെ മക്കളായി ഉയിർക്കൊണ്ടുകഴിഞ്ഞിരിയ്ക്കും. ഇതു മറ്റൊരു ദിവാസ്വപ്നമാണെന്നു തീർച്ചയായും താങ്കൾ പറയുമെന്ന് എനിയ്ക്കുറപ്പുണ്ട്. പക്ഷേ, ആദ്യമായി സ്വപ്നം കണ്ടതു ഞാനല്ല, താങ്കളാണ്: കുടിയാന്മാരെ മക്കളെപ്പോലെ കരുതി ഒരിക്കലും അവർക്കു സ്വാതന്ത്ര്യം നൽകാത്ത നല്ല ക്രിസ്ത്യാനിയായി കൊറോബോച്കയെ ചിത്രീകരിച്ചതു താങ്കളാണ്. എന്റെ സ്വപ്നത്തേക്കാൾ വളരെ വിചിത്രമാണത്. ബുദ്ധിശാലികളായ ജനങ്ങൾ കളിയാക്കി പറയും: അപ്പോൾ, ഭൂമിയിൽ ശരിയായ ക്രിസ്തീയത കണികാണാനില്ലാത്തവിധം തീർത്തും നാമാവശേഷമാകുമ്പോൾ, ക്രൈസ്തവസ്നേഹത്തിന്റെ ആത്മനവീകരണത്തെക്കുറിച്ചു പരാതി പറയാനെളുപ്പമുണ്ട്. മറിച്ചാണെങ്കിൽ, ഓരോ കൊറോബോച്കയും ഓരോ മാതൃകകളായി അവതരിച്ച് അടിമത്തം തുടച്ചുനീക്കി ഒരൊറ്റ ക്ഷണത്തിൽ സകല പ്രശ്നങ്ങളും പരിഹരിയ്ക്കുമായിരുന്നു. പിന്നീടു നമുക്കു 'ദൈവസങ്കീർത്തനം പാടുക' മാത്രമേ ചെയ്യേണ്ടതുള്ളൂ. അതെ, പരിഹസിച്ചു മുഖം വികൃതമാക്കുന്ന മാന്യരേ, ശരിയായ ക്രിസ്ത്യാനികൾ (ചിലരിന്നും ജീവിച്ചിരിപ്പുണ്ടെങ്കിലും) എന്നും വിരളമായിരുന്നു. പക്ഷേ, ക്രിസ്തീയതയുടെ സന്ദേശം ജനങ്ങളിൽനിന്ന് അകന്നുപോകരുതെന്നും അവരുടെ മഹത്തായ പ്രത്യാശ ഒരിയ്ക്കലും നശിയ്ക്കരുതെന്നും എത്രപേർ ആഗ്രഹിച്ചിട്ടുണ്ടാകും? ഇതേ ചി

ന്താഗതി മതനിരപേക്ഷമായ വിഷയങ്ങൾക്കു നേരേ തിരിച്ചാലോ? സമൂഹത്തിൽനിന്നു ധാർമ്മികത മാഞ്ഞുപോകരുതെന്ന് ആഗ്രഹിയ്ക്കുന്നവർ എത്ര പേരുണ്ടാകും? അതിനു താങ്കൾക്കു മറുപടിയില്ല. ഇന്നു വിചിത്രമായൊരു രാഷ്ട്രീയസാമ്പത്തികവ്യവസ്ഥിതിയാണ് ഇവിടെ പുലരുന്നത്. മി.ഗ്രദോവ്സ്ക്കി, താങ്കൾക്കുപോലും അജ്ഞാതമായ ഒരു സംവിധാനമാണത്. പറഞ്ഞതു തന്നെ ആവർത്തിക്കപ്പെടുന്നു: ആദർശങ്ങളെ പിന്തുണയ്ക്കുന്നവർ അത്ര വളരെ വിരളമാണെങ്കിൽ, അതുകൊണ്ടെന്താണൊരു പ്രയോജനം? മാത്രമല്ല, അവസാനം സംഭവിയ്ക്കുന്ന നേട്ടങ്ങളെക്കുറിച്ചും നമുക്കൊരു ധാരണയില്ല. അതൊരിയ്ക്കലും മാഞ്ഞുപോകരുതെന്നു മാത്രമാണു നാമിതുവരെ കരുതിപ്പോന്നത്. ഇന്നിപ്പോൾ ലോകത്തിന്റെ നാനാഭാഗങ്ങളിൽനിന്നും ഉയർന്നുവരുന്ന ഓരോ പുതിയ കാര്യങ്ങൾക്കുംവേണ്ടി നാം കരുതലെടുക്കേണ്ടിവരുന്നതു തികച്ചും വ്യത്യസ്തമായ മറ്റൊരു വിഷയമാണ്.......

ഇവിടെ പ്രധാനവിഷയം പ്രയോജനമൂല്യമല്ല, പരമമായ സത്യമാണ്. സത്യം ഇവിടെയാണെന്ന്, കൃത്യമായും ഈയൊരു വസ്തുതയിലാണെന്നു ഞാൻ വിശ്വസിക്കുന്നുണ്ടെങ്കിൽ, ലോകം എന്നെ പരിഹസിക്കുകയും ആ സത്യത്തെ തള്ളിപ്പറയുകയും ചെയ്താൽപ്പോലും ഞാനെന്തിനു ശ്രദ്ധിയ്ക്കണം? അതാണു ധാർമ്മികതയുടെ ആശയം കൊണ്ടു നമുക്കു കൈവരുന്ന ശക്തി. അതു ജനങ്ങളുടെ ഐക്യബോധത്തെ ഊട്ടിയുറപ്പിയ്ക്കുന്നു. പെട്ടെന്നു ലഭ്യമാകുന്ന എന്തെങ്കിലും പ്രയോജനമൂല്യമല്ല, അതിന്റെ മാനദണ്ഡം. ശാശ്വതമായ ലക്ഷ്യത്തിലേയ്ക്കും നിരുപാധികമായ ആനന്ദത്തിലേയ്ക്കും ആ ആശയം മനുഷ്യരെ നയിയ്ക്കുന്നു. മൂല്യസിദ്ധാന്തങ്ങളുടെ എന്തെങ്കിലുമൊരു ആധാരമില്ലെങ്കിൽ സാമൂഹ്യലക്ഷ്യങ്ങൾ നേടാനുള്ള യത്നത്തിൽ ജനങ്ങളെയെങ്ങനെ ഏകോപിപ്പിച്ചു നിർത്താനാവും? മൂല്യസിദ്ധാന്തങ്ങളെല്ലാം പൊതുവേ ആത്മനവീകരണത്തിന്റെ ആശയങ്ങളാണു മുറുകെപ്പിടിയ്ക്കുന്നത്. ആത്മനവീകരണത്തിൽ വ്യക്തിപരമായ മോഹങ്ങളും അഭിലാഷങ്ങളും അടങ്ങിയിരിയ്ക്കുന്നു. അതിൽനിന്നാണു സാമൂഹ്യാദർശങ്ങൾ ജനിയ്ക്കുന്നതും. 'ജീവിതമോചന'മെന്ന ഒരൊറ്റ ലക്ഷ്യത്തോടെ

സമൂഹത്തെ വാർത്തെടുക്കാൻ ശ്രമിച്ചാൽ മൂല്യബോധങ്ങളുടെ ഒരു സമവാക്യമായിരിക്കും നമുക്കു ലഭിയ്ക്കുന്നത്. അതുകൊണ്ടുമാത്രം ഒരു സാമൂഹ്യസ്ഥാപനത്തിനും വളരെ കാലം നിലനിൽക്കാൻ കഴിയില്ല, മി.ഗ്രദോവ്സ്ക്കി!

ഇനിയൊരു പടി മുന്നോട്ടുവെച്ച് ഞാൻ താങ്കളെ അത്ഭുതപ്പെടുത്താനും ഉദ്ദേശിക്കുന്നുണ്ട്. പണ്ഡിതനായ പ്രൊഫസ്സർ, താങ്കൾ സ്വയമൊന്നു ചിന്തിക്കൂ: മൂല്യങ്ങളോടു മൗലികമായി ബന്ധപ്പെടാത്ത സാമൂഹ്യവും ഭരണപരവുമായ എന്തെങ്കിലും ആദർശങ്ങളുണ്ടോ? താങ്കളുടെ ശാസ്ത്രീയഖഡ്ഗം പ്രയോഗിച്ച് രണ്ടു ഭാഗങ്ങളാക്കി വേർപെടുത്താവുന്നവിധം പൂർണതയിൽനിന്നു സ്വതന്ത്രമായി യാതൊന്നും നിലനിൽക്കുന്നില്ല. ശൂന്യതയിൽനി ന്നു കടമെടുത്ത ആദർശങ്ങൾ പ്രത്യേകമായൊരു 'സ്ഥാപന'ത്തിന്റെ രൂപഭാവത്തോടെ പുതിയൊരു സ്ഥാനത്തു പ്രതിഷ്ഠിയ്ക്കാനുമാവില്ല. അത്തരം ആദർശങ്ങൾ ഒരിയ്ക്കലും ഉണ്ടായിരുന്നില്ല, അവയ്ക്കൊരു നിലനിൽപ്പുമില്ല! കൂടാതെ, എന്താണൊരു സാമൂഹ്യാദർശം? ആ പ്രയോഗത്തെ നാമെങ്ങനെയാണു കാണേണ്ട ത്? അനുയോജ്യമായ രീതിയിൽ പരസ്പരം ഒത്തുചേരുന്നതിന്റെ സമവാക്യം കണ്ടെത്താൻ മനുഷ്യർ നടത്തുന്ന പരിശ്രമങ്ങളാണതിലുള്ളത്. പക്ഷേ, അങ്ങനെയൊരു സമവാക്യം മനുഷ്യർക്ക് അറിയില്ല. ആറായിരത്തോളം വർഷങ്ങൾ ചരിത്രത്തിന്റെ അസ്തിത്വം തേടി നടന്ന അവർക്കതു കണ്ടെത്താനായില്ല. ഉറുമ്പിന് ഉറുമ്പുമലയുടെ സമവാക്യം അറിയാം. മനുഷ്യരുടെ രീതിയിലല്ല മനസ്സിലാക്കുന്നതെങ്കിലും തേനീച്ചയ്ക്കു തേനീച്ചക്കൂടിന്റെ സമവാക്യം കൃത്യമായറിയാം. എന്നിട്ടും, മനുഷ്യനു മനുഷ്യന്റെ സമവാക്യം മനസ്സിലായിട്ടില്ല. അങ്ങനെയാണെങ്കിൽ സാമൂഹ്യസംഘടനകളുടെ മാതൃക എങ്ങനെയാണു വന്നത്? ചില ഒറ്റപ്പെട്ട വ്യക്തികളുടെ ആത്മനവീകരണത്തിന്റെ ഫലമായാണു സംഘടനകൾ രൂപം കൊണ്ടതെന്നു ചരിത്രം പഠിക്കുമ്പോൾ നമുക്കു മനസ്സിലാകും. ചരിത്രാതീതകാലം മുതൽക്കേ അതങ്ങനെ തുടരുന്നുണ്ട്. സവിശേഷമായൊരു ധാർമ്മിക

ബോധം നിയമേന ഓരോ ജനതയുടേയും ഓരോ ദേശീയതയുടേയും ജനനത്തിനുമുമ്പേ നിലനിന്നിരുന്നു. അവയുടെ സൃഷ്ടിയ്ക്കു കാരണമായിത്തീർന്നതുതന്നെ ആ ധാർമ്മികതയായിരുന്നു. മനുഷ്യൻ വെറുമൊരു ഭൗതികജീവിയല്ലെന്നും അജ്ഞാതലോകങ്ങളുമായി അവനു ബന്ധമുണ്ടെന്നും അനശ്വരതയെ പുൽകിയാണവൻ ജീവിക്കുന്നതെന്നുമുള്ള നിഗൂഢചിന്തകളിൽ നിന്നാണ് ആ ധർമ്മബോധം പൊതുവേ ഉരുത്തിരിഞ്ഞു വികസിച്ചത്. പ്രായേണ ലോകത്തെങ്ങും ഈ വിശ്വാസം, പുതിയൊരു ആശയത്തിന്റെ കുമ്പസാരമായി, മതത്തിന്റെ രൂപഭേദങ്ങളായി പരിണമിച്ചു. പുതിയൊരു മതം ജനിയ്ക്കുന്നതോടെ ഭരണപരമായ പുതിയൊരു ദേശീയത നിലവിൽ വന്നു കഴിയും. ഹിബ്രൂക്കളേയും മുഹമ്മദരേയും നോക്കുക: അബ്രഹാമിന്റെ കാലത്തോളം നീളുന്ന മോശയുടെ നിയമത്തിനുശേഷമാണു ജൂതന്മാരുടെ ദേശീയത ഉണർന്നുവന്നത്. ഖുറാനുശേഷം മുസ്ലിംദേശീയതകളും രൂപം പ്രാപിച്ചു. കാലങ്ങളായി ഒറ്റയ്ക്കൊറ്റയ്ക്കു നേടിയ ആത്മീയമൂലധനം വരുംതലമുറയ്ക്കായി കാത്തു സൂക്ഷിക്കാൻവേണ്ടി മനുഷ്യരവ പങ്കുവെയ്ക്കാൻ തുടങ്ങി. അങ്ങനെ ആവേശത്തോടും ആകാംക്ഷയോടുംകൂടി (താങ്കൾ ചിത്രീകരിച്ചതുപോലെ) 'മറ്റുള്ളവരുമായി ഇടപഴകി അവരിലൊരാളായി' പ്രവർത്തിയ്ക്കാൻ തുടങ്ങിയപ്പോഴാണു തങ്ങളുടെ പൈതൃകധനം യാതൊരു പോറലുമേൽക്കാതെ എങ്ങനെ സൂക്ഷിയ്ക്കാമെന്നവർ ആലോചിച്ചത്. അതിന്റെ മൂല്യങ്ങൾ പൂർണശോഭയോടെ ലോകമെങ്ങും പ്രചരിപ്പിക്കാൻ പര്യാപ്തമായ സഹവർത്തിത്വത്തിന്റെ ഭരണപരമായ സമവാക്യവും അവരതോടെ ആരാഞ്ഞു.

ഇതുകൂടി ദയവായി ശ്രദ്ധിക്കു: നൂറ്റാണ്ടുകൾക്കുശേഷം, അജ്ഞാതവും നിരുപാധികവുമായൊരു നിയമത്തിന്റെ പ്രകടമായ സ്വാധീനം നമുക്കിവിടെ കാണാം; ആത്മീയമൂല്യങ്ങൾ ശിഥിലമാകുന്ന ദേശീയത നശിക്കാൻ തുടങ്ങുമ്പോൾ സഹജമായ ഭരണസംവിധാനങ്ങളും പൗരധർമ്മങ്ങളും നാമാവശേഷമാകും. ഒരു ഭരണസംവിധാനം ജനവിശ്വാസങ്ങളുടെ സ്വഭാവസവിശേഷതകളാണു സ്വയം എടുത്തണിയുന്നത്. അതുകൊണ്ടു പൗരധർമ്മങ്ങൾ എപ്പോഴും നിലവിലുള്ള

ധാർമ്മികമൂല്യങ്ങളുമായി നേരിട്ടും ജൈവപരമായും ബന്ധിക്കപ്പെട്ടിരിക്കുന്നു. മാത്രമല്ല, ആദ്യത്തേതു രണ്ടാമത്തേതിൽനിന്നാണു നിർണയിക്കപ്പെടുന്നത്. പൗരധർമ്മങ്ങളൊരിക്കലും സ്വയം നിർണയിക്കപ്പെടാവുന്നതല്ല. അങ്ങനെ സംഭവിച്ചാൽത്തന്നെ, അതിന്റെ ഒരേയൊരു ലക്ഷ്യം അതാതു ദേശീയതകളിൽ അലിഞ്ഞുകിടക്കുന്ന ധാർമ്മികാഭിലാഷങ്ങളുടെ സാക്ഷാത്ക്കാരമായിരിക്കും. ഈയൊരു കാഴ്ചപ്പാടിൽ, 'പൗരധർമ്മ'ങ്ങളിൽ ഒരിക്കലും പ്രത്യക്ഷപ്പെടാത്ത ആത്മനവീകരണം, മറുവശത്തു വിശ്വാസങ്ങളോടുള്ള കുമ്പസാരമായി മാറുന്നു. അതുകൊണ്ട്, ജനങ്ങളുടെ ജീവിതത്തിൽ സകലതിനും ആധാരമായി നിൽക്കുന്ന സത്യം 'മതപരമായ ആത്മനവീകരണം' തന്നെയാണ്. 'സകലതിന്റേയും തുടക്കം ആത്മനവീകരണമാണെ'ന്നു നേരത്തേ പറഞ്ഞുവെച്ചതുകൊണ്ടു വാളുപയോഗിച്ചു യാതൊന്നും വേർപെടുത്തിയിട്ടില്ലെന്നു താങ്കൾക്കു വേണമെങ്കിൽ ആശ്വസിക്കാം. പക്ഷേ, അതാണു സജീവമായൊരു വസ്തുവിനെ രണ്ടായി വേർപെടുത്തിയെന്നു പറയുന്നതിന്റെ അർത്ഥം; ആത്മനവീകരണം 'സകലതിനും തുടക്കം' മാത്രമല്ല, തുടർച്ചയും പരിണാമവുമാണ്; അതൊന്നു മാത്രമാണു ദേശീയതയെ സൃഷ്ടിച്ചു രക്ഷിക്കുന്നത്. ഭരണസംവിധാനത്തിന്റെ ആവശ്യം നേരത്തേ സ്വരൂപിച്ചെടുത്ത ആത്മീയതയുടെ സംരക്ഷണം മാത്രമായതുകൊണ്ട്, ആത്മനവീകരണത്തിന്റെ നിമിത്തമായാണതു നിലനിൽക്കുന്നത്. ആത്മനവീകരണത്തിനു നിദാനമായ ആ പ്രേരകശക്തി ദേശീയതയ്ക്കു നഷ്ടമാകുമ്പോൾ പിന്നീടു സംരക്ഷിക്കപ്പേടേണ്ട യാതൊന്നും അവിടെയില്ല. അപ്പോൾ സാവകാശം സകല 'ഭരണസ്ഥാപന'ങ്ങളും അപ്രത്യക്ഷമായിത്തുടങ്ങും. അതുകൊണ്ടു താഴെക്കൊടുത്ത വാചകത്തിൽ താങ്കൾ ഉദ്ദേശിച്ച ആശയത്തിനു സാധുതയും സാദ്ധ്യതയുമില്ല: ‘അതാണു സാമൂഹ്യപുരോഗതി, വ്യക്തിയെ രൂപപ്പെടുത്തുന്ന സാമൂഹ്യസ്ഥാപനങ്ങളുമായി അത്രമേൽ ആശ്രയിച്ചു നിൽക്കുന്നത്; അതു ക്രിസ്തീയതയല്ലെങ്കിൽ പൗരധർമ്മവുമാകാം’.

'ക്രിസ്തീയതയല്ലെങ്കിൽ പൗരധർമ്മം'! അഭേദ്യവും സജീവവുമായ

ഒരാശയത്തെ, ധാർമ്മികവും ഭരണപരവുമായ രണ്ടു നിർജ്ജീവഭാഗ ങ്ങളാക്കുന്ന ഖഡ്ഗത്തിന്റെ തിളക്കം നമുക്കിവിടെ കാണാം. 'സാമൂ ഹ്യമായ സ്ഥാപന'ങ്ങളും 'പൗരന്റെ അന്തസ്സും' ചേരുന്നതൊരു മൂല്യ ത്തിന്റെ അന്തസ്സത്തയാണതെന്നു താങ്കൾ പറയുമായിരിക്കും. മതവി ശ്വാസങ്ങളുമായി ബന്ധപ്പെട്ട് ആരംഭകാലത്തു നിലനിന്ന ആശയ ങ്ങൾ പിന്നീടു 'ഭരണരൂപ'ങ്ങളായി പരിണമിച്ച് തികച്ചും ന്യായാനു സൃതമായൊരു അവകാശമായാണു വികസിതസമൂഹങ്ങളിൽ പകരം വെയ്ക്കപ്പെടുന്നത്. പലരും അംഗീകരിക്കുന്ന ഈ സങ്കൽപ്പം പക്ഷേ ഇതുവരെ സാക്ഷാത്ക്കരിക്കപ്പെട്ടതിനു യാതൊരു തെളിവുമില്ല. രാ ഷ്ട്രത്തിന്റെ മൂല്യബോധം നാശോന്മുഖമാകുമ്പോൾ വെറും 'ചർമ്മസം രക്ഷണ'ത്തിനുവേണ്ടി പരിഭ്രാന്തിയും ഭീരുത്വവും ചേർന്ന ഐക്യാ ഹ്വാനങ്ങളാണു പൊതുവേ കണ്ടുവരുന്നത്: അപ്പോൾ ഭരണസംവി ധാനത്തിനു മറ്റു ലക്ഷ്യങ്ങളൊന്നുമില്ല. ഇന്നിപ്പോൾ ഉദാഹരണത്തി നു ഫ്രഞ്ചുബൂർഷ്വാസികൾ ഒരുമിച്ചുനിൽക്കുന്നതു യഥാർത്ഥത്തിൽ അവരുടെ വാതിൽ തള്ളിത്തുറന്ന് അകത്തേയ്ക്കു പ്രവേശിയ്ക്കാൻ ഒരു ങ്ങിനിൽക്കുന്ന മാദ്ധ്യമലോകത്തിന്റെ ആക്രമണത്തിൽനിന്നു സ്വ ന്തം 'ചർമ്മസംരക്ഷണം' ഉറപ്പു വരുത്താൻവേണ്ടി മാത്രമാണ്. പ ക്ഷേ, മാനവരാശിയെ ഒരുമിച്ചുനിർത്താനുള്ള ആശയങ്ങളിൽ ഏറ്റ വും നിന്ദ്യവും വന്ധ്യവുമാണ് ഈ 'ചർമ്മസംരക്ഷണം'. അത് അവ സാനത്തിന്റെ തുടക്കമാണ്. ഒത്തൊരുമിച്ചു നിൽക്കുകയാണെന്നു പു റമേയ്ക്കു തോന്നുമെങ്കിലും അപകടം മണക്കുന്ന ആദ്യനിമിഷത്തിൽ ത്തന്നെ തൽക്ഷണം പിരിയാൻ തയാറായാണവർ നിരന്നുനിൽക്കു ന്നത്. അത്തരമൊരു സന്ദർഭത്തിൽ ഒരു 'സ്ഥാപന'ത്തിനെന്താണു രക്ഷിച്ചെടുക്കാൻ കഴിയുക? സഹോദരസമൂഹം നിലനിൽക്കുന്നിട ത്തു സാഹോദര്യമുണ്ടാകും. പക്ഷേ, സഹോദരരില്ലാതെ ഒരു 'സ്ഥാ പന'ത്തിനും സാഹോദര്യം സൃഷ്ടിയ്ക്കാനാവില്ല. ഒരു 'സ്ഥാപനം' പ ണിതു മുൻവശത്തു 'സ്വാതന്ത്ര്യം, സമത്വം, സാഹോദര്യ'മെന്നെഴുതി വെയ്ക്കുന്നതിൽ എന്തർത്ഥമാണുള്ളത്? 'സ്ഥാപനം'കൊണ്ടുമാത്രം യാ തൊന്നും നേടാനാവില്ല. അപ്പോൾ 'ഭരണസ്ഥാപന'ങ്ങളിലൂടെ സാ

ഹോദര്യം സ്ഥാപിയ്ക്കുന്നതിനുവേണ്ടി ഓരോരുത്തരും സ്വഹോദരന്റെ ശിരസ്സുപോലും അറുത്തുമാറ്റാൻ തുടങ്ങും. ഇതൊരു ഉദാഹരണം മാത്രമാണെങ്കിലും സകലതും അതിലുണ്ട്.

മി.ഗ്രദോവ്സ്ക്കി, അലെക്കോവിനെപ്പോലെ ബാഹ്യപ്രതിഭാസങ്ങളിൽ രക്ഷാമാർഗം കണ്ടെത്താൻ താങ്കൾ ശ്രമിയ്ക്കുന്നു: 'റഷ്യയിൽ തെമ്മാടികളും മഠയരുമല്ലാതെ മറ്റാരുമുണ്ടാകാതിരിയ്ക്കട്ടെ!' എങ്കിലും യൂറോപ്പിൽനിന്നു ചില 'സ്ഥാപന'ങ്ങൾ റഷ്യയിലേക്കു പറിച്ചുനട്ടാൽ, താങ്കളുടെ അഭിപ്രായത്തിൽ, സകല പ്രശ്നങ്ങൾക്കും പരിഹാരമാകും. നമ്മുടെ ജനങ്ങൾക്കു യോജിക്കാത്ത വിധം ഇന്നു യൂറോപ്പിൽ നിലവിലുള്ള (നാളെ മിക്കവാറും തകർന്നടിയുന്ന) വ്യവസ്ഥിതികൾ റഷ്യയിലേയ്ക്കു യാന്ത്രികമായി പറിച്ചുനടുന്നതു നമുക്കെല്ലാം അറിയാവുന്നതുപോലെ റഷ്യയിലെ യൂറോപ്യൻവാദികളുടെ ആധികാരികമായ ഒരാശയമാണ്. അതിനിടയിൽ, റഷ്യക്കാരെ നാണം കെടുത്തുന്നവിധം നമ്മുടെ അവ്യവസ്ഥതയെ അപലപിച്ചു താങ്കളെഴുതി: 'അപസ്വരങ്ങളും വൈരുദ്ധ്യങ്ങളും നമ്മുടെ നാട്ടിലെങ്ങനെയാണ് അഭിമുഖീകരിയ്ക്കേണ്ടതെന്നുപോലും അറിയാതെ ഉഴറുമ്പോൾ, യൂറോപ്പതെല്ലാം വളരെ നേരത്തേ പരിഹരിച്ചുകഴിഞ്ഞു....!'

ഇപ്പറയുന്ന പ്രശ്നങ്ങൾ യൂറോപ്പിൽ പരിഹരിയ്ക്കപ്പെട്ടെന്നാണോ താങ്കൾ വിശ്വസിക്കുന്നത്? ആരാണു താങ്കളോടിതു പറഞ്ഞത്? ഇന്നു ഭീകരമായൊരു സർവനാശത്തിന്റെ വക്കത്താണു യൂറോപ്പ് ചെന്നുനിൽക്കുന്നതെന്നു താങ്കൾക്കു ബോദ്ധ്യമുണ്ടോ?! (ആദർശങ്ങൾ ബലികഴിച്ച സഭാനേതൃത്വം വളരെമുമ്പേ തന്നെ ഭരണകൂടങ്ങളുടെ രൂപത്തിൽ അവതരിച്ചതുകൊണ്ട്) ശിഥിലമായ മൂല്യങ്ങളോടെ ക്രിസ്തുവിനെ മറന്നു കൃത്യത നഷ്ടപ്പെട്ടു കാലങ്ങളായി പണിതുയർത്തിയ ആ ഉറുമ്പുമല, അതെ, ആ ഉറുമ്പുമലയുടെ അടിത്തറ തീർത്തും തകർന്നിരിയ്ക്കുന്നു. മാദ്ധ്യമലോകം മുന്നോട്ടു വന്നു വാതിൽക്കൽ മുട്ടി അകത്തേയ്ക്കു കടക്കാൻ ശ്രമിയ്ക്കുന്നു. പ്രവേശനം നിഷേധിയ്ക്കപ്പെട്ടാൽ അവർ വാതിൽ തല്ലിപ്പൊളിക്കും. പണ്ടത്തെ ആദർശങ്ങളൊന്നും മാദ്ധ്യ

മലോകം വകവെയ്ക്കില്ല. നിലവിലുള്ള നിയമങ്ങൾ അവർ തള്ളിക്കള യും; ഒരുതരം വിട്ടുവീഴ്ചയും അവരനുവദിയ്ക്കില്ല. മണിമാളികകളെ ര ക്ഷിയ്ക്കാൻ കോട്ടകളും കിടങ്ങുകളും മതിയാവില്ല; ഇളവുകൾ പ്രലോ ഭിപ്പിക്കുക മാത്രമേയുള്ളൂ, മാദ്ധ്യമങ്ങൾക്കു പക്ഷേ ഒഴിവാക്കാനൊന്നു മില്ല. സ്വപ്നത്തിൽപ്പോലും കാണാത്ത പലതും സംഭവിയ്ക്കും. വളരെ യേറെ വാഴ്ത്തപ്പെട്ട ഭരണസ്ഥാപനങ്ങളും നിയമനിർമ്മാണസഭകളും വർഷങ്ങളായി സ്വരുക്കൂട്ടിയ സമ്പത്തും വ്യാപാരകേന്ദ്രങ്ങളും ശാസ്ത്ര നേട്ടങ്ങളും ജൂതന്മാരും നിഴൽപോലും ശേഷിക്കാതെ നിമിഷാർദ്ധ ത്തിൽ നശിച്ചുപോകും. അത്തരമൊരു അവസ്ഥപോലും അനുകൂലമാ യി പരിഹരിക്കുന്ന ജൂതന്മാരെമാത്രം തൽക്കാലം നമുക്കതിൽനിന്നു നീക്കിനിർത്താം. ഇതെല്ലാം 'തൊട്ടടുത്ത്, വാതിൽക്കൽ വന്നു നിൽ ക്കുന്നു'. താങ്കൾ ചിരിയ്ക്കുകയാണോ? ചിരിയ്ക്കാൻ കഴിയുന്നവർ തീർച്ച യായും അനുഗ്രഹിയ്ക്കപ്പെടട്ടെ! താങ്കൾക്കു ദൈവം ദീർഘായുസ്സു നൽ കിയിരിയ്ക്കുന്നു. താങ്കൾക്കെല്ലാം നേരിട്ടു കാണാം. എന്നെ ചെറുതാ യൊന്നു കുത്തി നോവിയ്ക്കാൻ താങ്കൾ പറയും: 'ഇങ്ങനെ നിഷ്ഠുരമായ പ്രവചനങ്ങൾ നടത്തുന്ന താങ്കൾക്കു യൂറോപ്പിനോടെന്തു മമതയാ ണുള്ളത്?'. എനിയ്ക്കു സന്തോഷമുണ്ടെന്നു താങ്കൾ ധരിയ്ക്കുന്നുണ്ടോ? നീതിയുടെ മണി മുഴങ്ങുന്നതു മുൻകൂട്ടി കേൾക്കുകമാത്രമാണു ഞാൻ ചെയ്തത്. ഉജ്ജ്വലമായ ഭാവനയ്ക്കുപോലും ഉൾക്കൊള്ളാനാവാത്തവി ധം അന്തിമവിധി സംഭവിച്ചേക്കാം. സൂചനകൾ ഭയാനകമാണ്. യൂ റോപ്യൻ രാഷ്ട്രങ്ങളിൽ തുടർന്നുപോരുന്ന അസാധാരണമായ രാഷ്ട്രീ യവ്യവസ്ഥിതികൾ ഒരുപക്ഷേ സകലതിനും തുടക്കമായേക്കാം. ആ ധാരശിലയിൽനിന്നു തുടങ്ങുന്ന അസാധാരണത്വം നൂറ്റാണ്ടുകളിലൂടെ ഊട്ടം കൂടുമ്പോൾ ആ വ്യവസ്ഥിതികളെ സാധാരണമെന്നു നമുക്കെ ങ്ങനെ പറയാനാകും? മാനവരാശിയുടെ ചെറിയൊരു ഭാഗത്തിനു മ റ്റുള്ളവരെ അടിമകളാക്കി വെയ്ക്കാനവകാശമില്ല. ക്രിസ്തീയത നഷ്ടപ്പെ ട്ടു മിക്കവാറും അവിശ്വാസികളായവരുടെ യൂറോപ്പിൽ ഇന്നു കാണു ന്ന സകല ഭരണസ്ഥാപനങ്ങളും ആ ഒരൊറ്റ ലക്ഷ്യം മുൻനിർത്തി യാണു മുന്നോട്ടു വരുന്നത്. ആ അസാധാരണത്വവും അതിനനുബ

ന്ധമായ രാഷ്ട്രീയപ്രശ്നങ്ങളും ചേർന്ന് ഒടുവിലൊരു വിഭജനത്തിന്റെ മഹായുദ്ധത്തിലേക്കു ലോകത്തെ നയിക്കും സകല രാഷ്ട്രങ്ങളേയും ഉൾപ്പെടുത്തി മിക്കവാറും ഈ നൂറ്റാണ്ടിൽ പൊട്ടിപ്പുറപ്പെടാൻ സാദ്ധ്യതയുള്ള യുദ്ധം ഒരുപക്ഷേ അടുത്ത നൂറ്റാണ്ടിലേയ്ക്കും നീണ്ടുപോയേക്കാം. താങ്കളെന്താണു കരുതുന്നത്: അങ്ങനെയൊരു യുദ്ധത്തിന്റെ കെടുതികൾ താങ്ങാൻ ഇന്നവിടെ നിലനിൽക്കുന്ന സമൂഹത്തിനു സാധിയ്ക്കുമോ? ഉൽപ്പാദകരെ കൗശലമുപയോഗിച്ച് ഭയപ്പെടുത്താം; അതുപോലെ ഭൃത്യന്മാരേയും. യുദ്ധം പതിവിലേറെ നീണ്ടുപോകുകയോ, അത്തരമൊരു ഭീഷണി ഉയരുകയോ ചെയ്യുന്ന നിമിഷം വ്യവസായശാലകളും ധനകാര്യസ്ഥാപനങ്ങളും അടച്ചിടേണ്ടി വരും. അങ്ങനെ ബഹിഷ്കൃതരാകുന്ന ദശലക്ഷക്കണക്കിനു തൊഴിലാളികൾ വിശക്കുന്ന വയറുമായി തെരുവിൽ വലിച്ചെറിയപ്പെടും. രാഷ്ട്രീയനേതാക്കളുടെ വീണ്ടുവിചാരത്തിൽ വിശ്വസിയ്ക്കുന്ന താങ്കൾ ഒരുപക്ഷേ അങ്ങനെയൊരു സാഹസത്തിനവർ മുതിരില്ലെന്നു കരുതിയേക്കാം. അത്തരം വീണ്ടുവിചാരങ്ങളെ നാമെപ്പോഴാണാശ്രയിക്കേണ്ടത്? യുദ്ധത്തിന്റെ ദാരുണതയിൽ ആശങ്കാകുലരായ നിയമനിർമ്മാണസഭകൾ അതിനാവശ്യമായ ധനവിനിയോഗങ്ങൾക്ക് അനുമതി നിഷേധിക്കുമെന്നായിരിയ്ക്കും താങ്കൾ പ്രതീക്ഷിക്കുന്നത്. പക്ഷേ, മിക്കവാറും ഏകാധിപതിയായൊരു നേതാവിന്റെ നിർബന്ധബുദ്ധിയ്ക്കു മുമ്പിൽ അത്തരം ആശങ്കകൾക്കെന്തെങ്കിലും പ്രസക്തിയുണ്ടോ? അപ്പോഴേയ്ക്കും സാധാരണക്കാർ തെരുവിലേയ്ക്കിറങ്ങി കഴിഞ്ഞിരിക്കും. സോഷ്യലിസത്തിന്റെ വരവിനും പാരീസ് കമ്മ്യൂണിനും രാഷ്ട്രാന്തരസഖ്യങ്ങൾക്കും സാമൂഹ്യക്കരാറുകൾക്കും ശേഷം ഇത്ര നാളും കണ്ടതുപോലെ അവർ ക്ഷമയോടെ കാത്തിരുന്ന പട്ടിണിമരണം സ്വയം വരിയ്ക്കുമെന്നു താങ്കൾ കരുതുന്നുണ്ടോ? തീർച്ചയായുമില്ല, പതിവുരീതിയിലാവില്ല കാര്യങ്ങൾ നീങ്ങുന്നത്: തൊഴിലാളികൾ യൂറോപ്പിലേയ്ക്കിരച്ചുകയറും, നിലവിലെ വ്യവസ്ഥകൾ തകർന്നടിയും. അതിന്റെ അലയൊലികൾ റഷ്യൻതീരത്തോളം വന്നടുക്കുമ്പോൾമാത്രമേ നമ്മുടെ

ദേശീയാവബോധം യൂറോപ്പിനേക്കാൾ എത്ര മെച്ചമാണെന്ന വസ്തുത പലർക്കും വെളിപ്പെടുകയുള്ളൂ. അപ്പോഴായിരിക്കും താങ്കളെപ്പോലുള്ള കുലീനരായ സിദ്ധാന്തവാദികൾക്കു ബോധം തെളിയുന്നത്. കാലങ്ങളായി പരിഹസിച്ചുകൊണ്ടിരുന്ന 'ജനതയുടെ സത്യ'ങ്ങളെക്കുറിച്ച് അവർ അന്നായിരിക്കും അറിയുകയും അന്വേഷിക്കുകയും ചെയ്യുന്നത്!

മാന്യരേ, യൂറോപ്പിനെ ചൂണ്ടിക്കാണിച്ച്, നാളെയവിടെ തകർന്നു വീഴാൻ തുടങ്ങുന്ന സ്ഥാപനങ്ങളാണു കാലഹരണപ്പെട്ട അസംബന്ധങ്ങളായി നിങ്ങൾ റഷ്യയിലേക്കു പറിച്ചുനടാൻ പോകുന്നത്. യൂറോപ്പിൽപ്പോലും വിവേകമതികളായ പലർക്കും ആ സ്ഥാപനങ്ങളിൽ വിശ്വാസം നഷ്ടപ്പെട്ടുകഴിഞ്ഞു. നിർജ്ജീവമായി തുടരുന്നതുകൊണ്ടു മാത്രമാണവ നിലനിൽക്കുന്നത്. ഇന്നു യൂറോപ്പിൽ കാണുന്ന ബൂർഷ്വാസികളുടെ ഐക്യമെന്ന പ്രഹസനത്തെ, മാനവസാഹോദര്യത്തിന്റെ സ്വാഭാവികരീതിയായി കാണാൻ വരട്ടുതത്വവാദികൾക്കു മാത്രമേ കഴിയൂ! 'അവർ,' താങ്കൾ പറയുന്നു, 'അവരുടെ പ്രശ്നങ്ങൾ വളരെ നേരത്തേ പരിഹരിച്ചു കഴിഞ്ഞു!' അതെങ്ങനെയാണു സാധിച്ചത്, ഇരുപതു ഭരണഘടനകൾക്കും പത്തിലേറെ വിപ്ലവങ്ങൾക്കുംശേഷം! മി.ഗ്രദോവ്സ്ക്കി, യൂറോപ്പിന്റെ രക്ഷാകർത്തൃത്വത്തിൽ നിന്നു വിടുതൽ നേടുന്ന നിമിഷം മാത്രമേ നമുക്ക് ആത്മനവീകരണത്തിൽനിന്നും ക്രിസ്തുവിൽനിന്നും നേടിയ സാമൂഹ്യാദർശങ്ങളെക്കുറിച്ചു മനസ്സിലാക്കാനാവൂ!

താങ്കൾ ചോദിച്ചേക്കാം: യൂറോപ്പിന്റേതല്ലാതെ തനതെന്നു പറയാവുന്ന സാമൂഹ്യവും ഭരണപരവുമായ എന്തു മൂല്യങ്ങളാണു നമുക്കുള്ളത്? ശരി, താങ്കളുടെ യൂറോപ്യൻ ആദർശങ്ങളേക്കാൾ പുരോഗമനാത്മകവും മികച്ചതും സുദൃഢവുമാണു നമ്മുടെ മൂല്യാവബോധം! പടിഞ്ഞാറുനിന്നും പറിച്ചുനട്ട മനുഷ്യത്വരഹിതമായ അടിമത്തമല്ലാതെ, ജനജീവിതത്തിൽനിന്നു നേരിട്ടു ജന്മമെടുത്തതുകൊണ്ടാണതു പുരോഗമനാത്മകമായിരിക്കുന്നത്. എന്റെ ലേഖനം വിചാരിച്ചതിലേറെ നീണ്ടു പോകുന്നതുകൊണ്ട് ഈ വിഷയം ഇതിൽക്കൂടുതലിവിടെ വിസ്തരിക്കാനാവില്ല. ഒന്നു മാത്രമോർക്കുക: പ്രാചീനകാലത്തെ ക്രൈസ്തവ

സഭ എങ്ങനെയായിരുന്നു? എന്തിനുവേണ്ടിയാണതു പരിശ്രമിച്ചത്? ക്രിസ്തുവിനുശേഷം വിരലിലെണ്ണാവുന്ന ചിലരുടെ ശ്രമഫലമായാണതു ജനിച്ചത്. ആദ്യമൊരു 'ഭരണസംവിധാന'ത്തിന്റെ ആവശ്യകത ബോദ്ധ്യപ്പെട്ടതുമൂലം ക്രിസ്തുവിന്റെ ആത്മീയത ആറ്റിക്കുറുക്കിയ ആചാരവിശ്വാസങ്ങളുടെ ആധാരത്തിൽ ആത്മനവീകരണത്തിന്റെ തത്വങ്ങൾ സ്വീകരിച്ചാണവർ അതിനുവേണ്ടി ശ്രമിച്ചത്. ആരാധനാലയങ്ങളെ കേന്ദ്രീകരിച്ച് ഉയർന്നുവന്ന പ്രാദേശികക്രൈസ്തവസമൂഹങ്ങൾ കേട്ടുകേൾവിപോലുമില്ലാത്തവിധം സാർവദേശീയ സാഹോദര്യവും മാനവികതയും ആധാരമാക്കി സമഗ്രമായ സഭാനേതൃത്വത്തിനുകീഴിൽ പുതിയ രാഷ്ട്രരൂപീകരണത്തിനു തുടക്കം കുറിച്ചു. പക്ഷേ, നിരവധി പീഡനങ്ങൾക്കു വിധേയമായ ആ ആദർശങ്ങൾ പിന്നീട് അധോലോകങ്ങളിലേക്കു പിന്തള്ളപ്പെട്ടു. പകരം അതേ സ്ഥാനത്തു ബൃഹത്തായ ഉറുമ്പുമലപോലെ പണിതുയർത്തിയ മഹാസൗധം, പ്രാചീനറോമാസാമ്രാജ്യം, ജനങ്ങളുടെ ധാർമ്മികാഭിലാഷങ്ങളുടെ പരിഹാരമെന്ന നിലക്കു സ്ഥാപിതമായി; അവിടെ ദൈവത്തിന്റെ പ്രതിപുരുഷൻ പ്രത്യക്ഷപ്പെട്ടു; ജനങ്ങളുടെ മൂല്യങ്ങൾ മതവിശ്വാസങ്ങളായി രൂപാന്തരപ്പെട്ട് സാമ്രാജ്യത്തിന്റെ അധികാരശ്രേണികളിൽ അലിഞ്ഞുചേർന്നു; സഭാനേതൃത്വത്തിനു കീഴിൽ ഞെരിഞ്ഞമർന്നിട്ടും പക്ഷേ, ആ ഉ റുമ്പുമല തകർന്നില്ല; വിപരീതമായ രണ്ടാശയങ്ങളും സംഘർഷത്തിലേർപ്പെട്ടു; മനുഷ്യദൈവം യഥാർത്ഥദൈവവുമായി ഏറ്റുമുട്ടി; അപ്പോളോ ക്രിസ്തുവിനെ നേരിട്ടു; അവസാനം അവരൊരു കരാറിലെത്തി; ക്രിസ്തുമതവിശ്വാസസമൂഹം സാമ്രാജ്യത്വത്തെ സ്വീകരിച്ചപ്പോൾ ഭരണകൂടവും നിയമവും സഭാനേതൃത്വത്തിന്റെ വരുതിയിലായി. പതിവുരീതികളുമായി മുന്നോട്ടുപോയ സഭയുടെ ചെറിയൊരു വിഭാഗം പക്ഷേ സ്വയം ഏകാന്തതയിലേയ്ക്കു പിൻവലിഞ്ഞു. പ്രാദേശികമായ ക്രൈസ്തവസമൂഹങ്ങളും സന്യാസിമഠങ്ങളും വീണ്ടും ഉയിർത്തെഴുന്നേറ്റു. പക്ഷേ, അവ ഇന്നും ചില പരീക്ഷണങ്ങളായി മാത്രം നിലനിൽക്കുന്നു. ബാക്കിവന്ന സഭാനേതൃത്വം വീണ്ടും രണ്ടാ

യി വേർപിരിഞ്ഞു. പാശ്ചാത്യരാജ്യങ്ങളിലെ മിക്ക ഭരണകൂടങ്ങളും സഭാനേതൃത്വവുമായി സഖ്യം സ്ഥാപിച്ചു. റോമാസാമ്രാജ്യത്തിന്റെ പിന്തുടർച്ചയും പുനരവതാരവുമായി മാർപാപ്പമാർ സ്ഥാനാരോഹണം ചെയ്തു. മുഹമ്മദീയരുടെ ആക്രമണത്തിൽ ചില ഭരണകൂടങ്ങൾ നശിച്ചുപോയതു മൂലം പൗരസ്ത്യദേശങ്ങളിലാണു ക്രിസ്തുമതത്തിനു ഭരണകൂടത്തിന്റെ വരുതിയിൽ നിന്നു വിട്ടുനിൽക്കാനായത്. അധികാരമുപയോഗിച്ചു ക്രിസ്തുമതത്തെ വീണ്ടും അവരോധിക്കാൻ ശ്രമിച്ച രാഷ്ട്രങ്ങളെല്ലാം പിന്നീടു താർത്താറുകളെപ്പോലുള്ള ശത്രുക്കളുടെ കടന്നാക്രമണംമൂലം ഭീകരമായ വർഗീയസംഘട്ടനങ്ങൾക്കിരയായി. തികഞ്ഞ അരാജകത്വവും അടിമത്തവ്യവസ്ഥിതികളും നിലനിൽക്കുന്നതുകൊണ്ട്, വളരെയേറെ പീഡനങ്ങൾക്കു വേദിയായ, യൂറോപ്പിനും യൂറോപ്യൻചിന്തകൾക്കും ക്രൈസ്തവസ്നേഹത്തിലധിഷ്ഠിതമായ ആത്മനവീകരണത്തിന്റെ പാതയിലൂടെ സമഗ്രമായൊരു സാമൂഹ്യസമവാക്യം രൂപീകരിച്ചെടുക്കാൻ ഇനിയുമായിട്ടില്ല. ഇക്കാര്യത്തിനൊരു ഭരണകൂടത്തേയും കുറ്റപ്പെടുത്താൻ പക്ഷേ താങ്കൾക്ക് അവകാശമില്ല. ലൗകികാർത്ഥത്തിൽ നമ്മുടെ ജനങ്ങൾ ഒന്നടങ്കം ക്രിസ്തുവിനെ ആരാധിച്ചു സർവ്വശക്തനായ അദ്ദേഹത്തിൽ പ്രത്യാശയർപ്പിയ്ക്കുന്നവരാണ്. ഇതു വെറും വാക്കുകളുടെ പ്രശ്നമല്ല. അതിലവരുടെ ഭാവി ഉൾക്കൊള്ളുന്നുണ്ട്. താങ്കൾ അരാജകത്വത്തിന്റെപേരിൽ റഷ്യയെ അധിക്ഷേപിയ്ക്കുകയാണു ചെയ്യുന്നത്. പക്ഷേ, രണ്ടു നൂറ്റാണ്ടോളം, പ്രത്യേകിച്ചും കഴിഞ്ഞ നാൽപ്പതു വർഷങ്ങളിൽ, ഭദ്രമായൊരു വ്യവസ്ഥിതി കെട്ടിപ്പടുക്കുന്നതിൽനിന്നു റഷ്യയെ ആരാണു തടഞ്ഞുനിർത്തിയത്? ഇടതടവില്ലാതെ അലോസരങ്ങൾ സൃഷ്ടിയ്ക്കുകയും ഇന്നിപ്പോൾ മറ്റെന്നത്തേക്കാളും രൂക്ഷമായ ഭാഷയിൽ ആക്ഷേപം ചൊരിയുകയും ചെയ്യുന്ന പാശ്ചാത്യപക്ഷപാതികൾതന്നെയാണ് അവർ. സ്വന്തം ദേശീയമൂല്യങ്ങൾകൊണ്ടു കരുപ്പിടിപ്പിയ്ക്കുന്ന ജൈവികവികാസത്തിനെതിരെ ആരാണു നിഷേധാത്മകമായ നിലപാടെടുക്കുന്നത്? ആരാണു വിചിത്രവും അസാധാരണവുമായ ചില വഴികൾ പ്രയോഗിച്ചു 'സാമൂഹ്യപരിഷ്ക്കർത്താക്കളുടെ നിലവാരത്തിലേയ്ക്കു ജ

നങ്ങളെ കൈപിടിച്ചുയർത്താൻ' ശ്രമിയ്ക്കുന്നത്? ആരാണു ജനങ്ങളി ൽനിന്നു ചിലരെ മാത്രം ഇടയ്ക്കിടെ അടർത്തിയെടുത്തു യൂറോപ്പിന്റെ സവിശേഷതകളായ പൊടിപ്പും തൊങ്ങലും ചേർത്തിണക്കി വികൃത വേഷം കെട്ടിയ്ക്കുന്നത്? ഇങ്ങനെ പറയുന്നതുകൊണ്ട് യൂറോപ്പിലെ വി വിധരാഷ്ട്രങ്ങളും ജനങ്ങളുമൊന്നാകെ തീരെ ദുഷിച്ചവരാണെന്നു ഞാ നൊരിയ്ക്കലും അർത്ഥമാക്കുന്നില്ല. ഒരു റഷ്യാക്കാരനെ യൂറോപ്പുകാര നായി മതപരിവർത്തനം ചെയ്യിയ്ക്കുന്നതു പ്രകൃതിവിരുദ്ധമാണെന്നു ചൂ ണ്ടിക്കാണിക്കുക മാത്രമേ ഞാൻ ചെയ്യുന്നുള്ളൂ. ജനങ്ങളതിനു കൂട്ടുനി ൽക്കുമെന്നു താങ്കൾ വിശ്വസിയ്ക്കുന്നുണ്ടോ?

**4. ചായക്കോപ്പയിലെ കൊടുങ്കാറ്റ്**

ഇതുവരെ, മി.ഗ്രദോവ്സ്ക്കി, ഞാൻ താങ്കളുമായി വെറുതേ വഴ ക്കടിച്ചു സമയം കളഞ്ഞു. പക്ഷേ, ഇനിയിപ്പോൾ പ്രഭാഷണത്തിൽ പരാമർശിച്ച ഒരു പ്രധാനവിഷയത്തിന്റെപേരിൽ എന്റെ ചിന്താഗ തിപോലും താങ്കൾ മനഃപൂർവം വളച്ചൊടിച്ചെന്ന ആരോപണമാണു ഞാൻ നടത്തുന്നത്. താങ്കളെഴുതുന്നു:

'നാമവരെ (അതായതു നമ്മുടെ ജനങ്ങളെ) ആരാധിയ്ക്കേണ്ടതാ ണെന്ന നിർദ്ദേശത്തിനു യോഗ്യരാകണമെങ്കിൽ, താങ്കൾ പറയുന്ന തുപോലെ, യൂറോപ്പിനെ നല്ല വഴിയിലേയ്ക്കു നയിയ്ക്കാനവർക്കു സാധി യ്ക്കണമെങ്കിൽ, ലൗകികമായ അടിമത്തത്തിന്റെ അവശിഷ്ടങ്ങളായി അവരിൽ അള്ളിപ്പിടിച്ചിരിയ്ക്കുന്ന ഒരുപാട് അസത്യങ്ങൾ നാം നീ ക്കേണ്ടതുണ്ട്. വിചിത്രമായിരിയ്ക്കുന്നു! പ്രവാസികളായി ഒറ്റപ്പെട്ടുപോ യവരിൽ അഹങ്കാരമാരോപിയ്ക്കുന്ന ഒരു മനുഷ്യൻ, അവരിലൊരു ര ക്ഷകന്റെ സാന്നിദ്ധ്യം കണ്ടറിഞ്ഞു സ്വയം അഭിമാനിക്കാനൊരു ജ നതയെ ആഹ്വാനം ചെയ്യുന്നു. ഒരുവശത്ത് 'വിനയാന്വിതരാ'കാൻ പറയുന്ന അദ്ദേഹം മറുവശത്ത് 'അഭിമാനം കൊള്ളാൻ' ഉദ്ബോധി പ്പിക്കുന്നു. കൂടാതെ, കൃത്യമായൊരു ദേശീയതപോലും രൂപപ്പെടുത്താ ൻ കഴിയാത്ത നാമിപ്പോൾ, പെട്ടെന്നൊരു സാർവദേശീയദൗത്യ ത്തെ സ്വപ്നം കാണാൻ നിർബന്ധിതരായിരിയ്ക്കുന്നു! ഇതു തീർത്തും

അപകചമല്ലേ? രണ്ടു നൂറ്റാണ്ടു കാലമായി നാം യൂറോപ്പിനെ സേവിച്ചു കൊണ്ടിരിക്കുകയാണെന്നു മി.ദസ്തയേവ്സ്ക്കി അഭിമാനം കൊള്ളുന്നുണ്ട്. ആ 'സേവനം' യാതൊരാനന്ദാനുഭൂതികളും നമ്മളിൽ ഉണർത്തിയിട്ടില്ലെന്നു ഞങ്ങൾ സമ്മതിക്കുന്നു. വിയന്നാസമ്മേളനത്തിന്റെ കാലവും ചരിത്രവും നമുക്കെന്തെങ്കിലും അഭിമാനിക്കാൻ വക നൽകുന്നുണ്ടോ? 'മെറ്റേർണിച്ചി'ന്റെ സർവാധികാരത്തിനു കീഴിൽ കഴിഞ്ഞ കാലത്ത്, ഇറ്റലിയിലും ജർമ്മനിയിലും വന്ന ദേശീയതകളെ നാം അടിച്ചമർത്തിയെന്നു മാത്രമല്ല, അതിനുവേണ്ടി സ്വന്തം മതവിശ്വാസികളായ ഗ്രീക്കുകാരുടെ സഹായംപോലും തേടിയില്ലേ? ഈയൊരു 'സേവന'ത്തിന്റെ പേരിൽ എത്ര വെറുപ്പും വിദ്വേഷവുമാണു നാം യൂറോപ്പിൽനിന്നു സമ്പാദിച്ചത്'!

മിക്കവാറും നിർദ്ദോഷമെന്നു തോന്നാവുന്ന അവസാനത്തെ ഈയൊരു തെറ്റിദ്ധാരണയെക്കുറിച്ച് ഒരു നിമിഷം നമുക്കൊന്നു ചിന്തിയ്ക്കാം. 'കഴിഞ്ഞ രണ്ടു നൂറ്റാണ്ടുകളിൽ, ഒരുപക്ഷേ, നാടിനുവേണ്ടി ചെയ്തതിനേക്കാൾ സേവനങ്ങൾ നാം യൂറോപ്പിനു നൽകിയിട്ടുണ്ടെ'ന്നു പറഞ്ഞതിൽ സേവനത്തിന്റെ മഹത്വത്തെ പ്രകീർത്തിക്കുകയല്ല, മറിച്ച്, ആ വസ്തുതയിലേക്കു വിരൽ ചൂണ്ടുക മാത്രമാണു ഞാൻ ചെയ്തത്. വളരെ വ്യത്യസ്തമായ രണ്ടു വിഷയങ്ങളാണു സേവനമെന്ന ആശയവും പ്രവർത്തനവും. യൂറോപ്പുകാർ ദിവസേന ചെയ്തുപോരുന്നപോലെ പല രാഷ്ട്രീയാബദ്ധങ്ങളിലും നാം ചെന്നു ചാടാറുണ്ട്. അത്തരം അബദ്ധങ്ങളെ പ്രശംസിക്കുകയല്ല, ഞാൻ ചെയ്തത്. നിസ്സംഗമായ സേവനപാരമ്പര്യത്തിന്റെ യാഥാർത്ഥ്യമാണു ഞാൻ ചൂണ്ടിക്കാണിച്ചത്. അവ വളരെ വ്യത്യസ്തമാണെന്നു താങ്കൾക്കിപ്പോൾ തോന്നുന്നില്ലേ? ദേശീയകാഴ്ചപ്പാടുകളിൽ ആരോഗ്യകരവും ആരാദ്ധ്യവുമായ എന്തെങ്കിലുമുണ്ടെങ്കിൽ നാമതിൽ അഭിമാനിക്കേണ്ടെന്നാണോ താങ്കൾ പറയുന്നത്? 'മെറ്റേർണിച്ചി'നെക്കുറിച്ച് എന്തുകൊണ്ടാ ണു താങ്കളെടുത്തു പറഞ്ഞത്? താങ്കളെന്നെ ചരിത്രം പഠിപ്പിയ്ക്കുകയാണോ? താങ്കളൊരു വെറും വിദ്യാർത്ഥിയായിരുന്നപ്പോൾ 'മെറ്റേർണിച്ചി'നുവേണ്ടി നൽകിയ സേവനങ്ങളെ സംബന്ധിച്ച് ഇതിനേക്കാൾ ശക്ത

മായ ഭാഷയിൽ ഞാൻ പ്രതികരിച്ചിട്ടുണ്ട്. താങ്കൾക്കറിയാവുന്നതു പോലെ, മുപ്പതു വർഷങ്ങൾക്കുമുമ്പു നടത്തിയ അത്തരം പദപ്രയോഗങ്ങൾക്കു തക്ക വിലയും ഞാൻ നൽകിയിട്ടുണ്ട്. എന്റെ വാക്കുകൾ എന്തിനാണു താങ്കൾ വളച്ചൊ ടിയ്ക്കുന്നത്? മറ്റുള്ളവരെ കാണിയ്ക്കാനായിമാത്രം: 'നോക്കു, എന്റെയൊരു ഉദാരമനസ്കത! അതേസമയം ജനങ്ങളുടെ പ്രിയകവി 'മെറ്റേർണിച്ചി'നു നൽകിയ സേവനങ്ങളെക്കുറിച്ച് അഭിമാനപൂർവം നടത്തുന്ന ജൽപ്പനങ്ങൾ ശ്രദ്ധിയ്ക്കൂ!'. കൊടുംചതിയാണിത്, മി. ഗ്രദോവ്സ്ക്കി!

ഇതൊരു നിസ്സാരകാര്യമായിരിയ്ക്കാം. പക്ഷേ, ഇനി വരാൻ പോകുന്നതു ലാഘവത്തോടെ തള്ളിക്കളയാനാവില്ല. സാധാരണജനങ്ങളോട്, 'ആത്മാഭിമാനം ഉണരണ'മെന്ന് ആഹ്വാനം ചെയ്യുന്നത് 'അഭിമാനിയാവണ'മെന്നു പറയുന്നതുപോലെ നിസ്സാരമാണോ? അഭിമാനത്തെക്കുറിച്ച് ഉപദേശിക്കുന്നതും അഭിമാനമുണർത്താൻ ശ്രമിയ്ക്കുന്നതും ഒന്നാണോ? 'അവസാനം, സ്വയം സഹോദരരാവണ'മെന്നാണു ഞാനന്നു പറഞ്ഞത്. 'അവസാന'മെന്ന വാക്ക് ശ്രോതാക്കൾ അടിവരയിട്ടു ശ്രദ്ധിയ്ക്കണമെന്നും ഞാനഭ്യർത്ഥിച്ചു. നമ്മുടെ ഈ ജീവിതത്തിൽ ഒരുകാലത്തു പരസ്പരസാഹോദര്യം സാക്ഷാത്ക്കരിക്കപ്പെട്ടുമെന്ന മഹത്തായൊരു പ്രത്യാശ അഭിമാനചിന്തയാണോ അതല്ല അഭിമാനിതരാകാനുള്ള ആഹ്വാനമാണോ? 'പ്രഭാഷണ'ത്തിന്റെ അവസാനം വാചാലമായിത്തന്നെ എനിയ്ക്കതു പറയേണ്ടി വന്നു: 'സാമ്പത്തികമായ ആഡംബരങ്ങളും ശാസ്ത്രത്തിന്റെ അപ്രമാദിത്വവും അധികാരത്തിന്റെ പ്രതാപങ്ങളും സംബന്ധിച്ച ഞാനൊന്നും സംസാരിച്ചിട്ടില്ല! ഇല്ല! മാനവസാഹോദര്യത്തെക്കുറിച്ചുമാത്രമാണു ഞാൻ പറഞ്ഞത്. ഒരുപക്ഷേ സാർവദേശീയതലത്തിലുള്ള മാനവികസമന്വയത്തിന്റെ ഹൃദയഭൂമിയായി മറ്റേതു രാഷ്ട്രത്തേക്കാളും, റഷ്യയെ കാണണമെന്നാണു ഞാൻ പറയാൻ ശ്രമിച്ചത്'. അതെ, അതായിരുന്നു എന്റെ വാക്കുകൾ. അഭിമാനം ഉത്തേജിപ്പിയ്ക്കുന്നവിധം എന്തെങ്കിലുമൊരു സൂചന അതിലുണ്ടോ? ഉടനെ ഞാനതു തുടരുകയും ചെയ്തു:

'ഈ രാഷ്ട്രം ദരിദ്രമായിരിയ്ക്കാം, പക്ഷേ ഈ ദരിദ്രഭൂമിയിലൂടെയാണ യേശു 'നിന്ദിതനും പീഡിതനുമായൊരു അടിമയുടെ വേഷത്തിൽ ജനങ്ങൾക്കുവേണ്ടി അനുഗ്രഹാശിസ്സുകൾ ചൊരിഞ്ഞു സഞ്ചരിച്ചത്. എങ്കിൽ അദ്ദേഹത്തിന്റെ സന്ദേശവും നമുക്കെന്തുകൊണ്ട് ഉൾക്കൊണ്ടുകൂടാ?' ക്രിസ്തുവിനെക്കുറിച്ചുള്ള ആ സൂചനയിൽ, അഭിമാനോത്തേജകമായി എന്തെങ്കിലുമുണ്ടോ? രോഷത്തോടെ താങ്കളെഴുതുന്നു: 'ആത്മാരാധന നടത്തണമെന്ന ആഹ്വാനം അതിരു കടന്നുപോയി!'. പക്ഷേ, ആരാധനയുടെ ആവശ്യം എവിടെയാണ ഞാനുന്നയിച്ചത്? മാനവസേവയ്ക്കുള്ള അഭിനിവേശവും, ജനങ്ങളെ നിരുപാധികസ്നേഹത്തോടെ പരിചരിയ്ക്കാനുള്ള അവകാശവും ആരാധനാഭാവം ഉണർത്താൻ സ്വയംപര്യാപ്തമല്ലേ? ആരാധന നിർബന്ധിതമായി പരിഗണിയ്ക്കപ്പെടുമ്പോൾ മാനവസേവയ്ക്കുള്ള നിസ്വാർത്ഥമായ ആവേശം വെറുമൊരു അസംബന്ധമായിത്തീരും. ഭൃത്യരുടെ മുമ്പിൽ ആരും കുമ്പിടാറില്ല, സഹോദരന്മാർ പരസ്പരം ശിരസ്സു നമിയ്ക്കാറുമില്ല!

മി.ഗ്രദോവ്സ്ക്കി, താങ്കളൊരു നല്ല കാര്യം ചെയ്യുന്ന ശുഭപ്രതീക്ഷയോടെ ഇങ്ങനെ സങ്കൽപ്പിയ്ക്കുക: 'അപ്രതീക്ഷിതമായ ഈ സഹായത്തിന്റെപേരിൽ ആ സാധുമനുഷ്യൻ എത്ര സന്തുഷ്ടനായിത്തീരും! അയാൾക്കെത്ര സന്തോഷമാണ തോന്നുക! കുടുംബത്തോടും സുഹൃത്തുക്കളോടും തനിക്കു കൈവന്ന സൗഭാഗ്യം പറഞ്ഞ് അയാൾ കണ്ണീരൊഴുക്കും....' ഇങ്ങനെ ആലോചിയ്ക്കുന്നതിനിടയിൽ സ്വാഭാവികമായും താങ്കൾക്ക് അവാച്യമായ ആഹ്ലാദാനുഭൂതിയുണ്ടായി ഒരുപക്ഷേ കണ്ണുകൾ ഈറനണിഞ്ഞേക്കാം; ജീവിതത്തിൽ ഒരിയ്ക്കലും താങ്കളതു സത്യമായി അനുഭവിച്ചിട്ടില്ലേ? അപ്പോൾ കൗശലക്കാരനായ ഒരപരിചിതൻ താങ്കളുടെ ചെവിയിൽ മന്ത്രിക്കും: 'ഇതു സ്വന്തം കഴിവാണെന്നു കരുതി അഭിമാനിക്കുന്നോ? അഭിമാനത്തിന്റെ കണ്ണീരാണ നിങ്ങളൊഴുക്കുന്നത്'!. ദൈവത്തിനു സ്തുതി! മാനവരാശിയുടെ നന്മയ്ക്കുവേണ്ടി റഷ്യാക്കാരായ നമുക്കെന്തെങ്കിലും ചെയ്യാൻ കഴിയുമെന്ന പ്രത്യാശതന്നെ പരസ്പരസാഹോദര്യത്തോടുകൂടിയ സേവനത്തിനു നമ്മെ യോഗ്യരാക്കുന്നുണ്ട്. മിക്കവാറും ആ പ്രതീക്ഷയാണ്, അ

ന്നവിടെ വന്ന ആയിരക്കണക്കിനു ശ്രോതാക്കളുടെ കണ്ണുകളിൽ ഉത്സാഹവും ആവേശവും നിറച്ച സന്തോഷാശ്രുക്കൾ പൊഴിയ്ക്കാൻ കാരണമാക്കിയത്. ആത്മപ്രശംസ നടത്തി അഹങ്കരിയ്ക്കാനല്ല, സന്ദർഭത്തിന്റെ ഗൗരവം ചൂണ്ടിക്കാണിയ്ക്കാൻവേണ്ടി മാത്രമാണു ഞാനതോർമ്മിപ്പിയ്ക്കുന്നത്. റഷ്യാക്കാരായ നമ്മൾ മാനവരാശിയ്ക്കുവേണ്ടി നിലകൊള്ളുകയും മറ്റുള്ളവരെ സഹോദരതുല്യം കാണുകയും ചെയ്യുമെന്ന പവിത്രമായൊരു പ്രത്യാശയാണു ഞാൻ നൽകിയത്: ഊഷ്മളമായ ആ ഒരൊറ്റ സൂചന സദസ്യരെ ഒരൊറ്റ ചിന്തയിൽ, ഒരൊറ്റ വികാരത്തിൽ, ബന്ധിതരാക്കി. ഇനിമുതൽ സമഭാവനയോടെ പ്രവർത്തിയ്ക്കാമെന്നു പ്രതിജ്ഞ ചെയ്തുകൊണ്ട് അപരിചിതർ പരസ്പരം ആശ്ലേഷിച്ചു. വൃദ്ധരായ രണ്ടുപേർ എന്റെ അടുത്തേയ്ക്കു വന്നു പറഞ്ഞു: 'ഇരുപതു വർഷത്തോളമായി ഞങ്ങൾ പരസ്പരം ദ്രോഹിച്ചു ശത്രുക്കളായി കഴിയുന്നു. ഇപ്പോൾ, താങ്കളുടെ സ്വാധീനം നിമിത്തം ഞങ്ങൾ സമാധാനത്തിലേയ്ക്കു മടങ്ങാൻ തീരുമാനിച്ചു.' 'കൈ പിടിച്ചു ചുംബിയ്ക്കു'മ്പോൾ സംഭവിയ്ക്കുന്ന ക്ഷണികമായ സൌമനസ്യത്തിലുപരി ആ ഭാവപ്രകടനങ്ങൾക്കു യാതൊരർത്ഥവുമില്ലെന്നു വരുത്തിത്തീർക്കാൻ ഒരു പ ത്രം കിണഞ്ഞു പരിശ്രമിച്ചു. ഒഴിഞ്ഞ മനസ്സോടെയാണു പ്രാസംഗികർ വേദിയിലേയ്ക്കു കയറിയതെന്നും അവരവിടെ സംസാരിച്ചതു വെറും അധരവ്യായാമമായിരുന്നെന്നും വേറേ ചിലർ സമർത്ഥിച്ചു. 'ആ ദിവസങ്ങളിൽ മോസ്ക്കോ ഉത്സവാന്തരീക്ഷത്തിലായിരുന്നു. അതുകൊണ്ട് 'ആരെങ്ങനെ സംസാരിച്ചാലും ജനങ്ങൾ കൈയടിയ്ക്കുമായിരുന്നു!'. അതേ പത്രലേഖകൻ വേദിയിൽ കയറിച്ചെന്നു സ്വന്തം നിലയ്ക്കെന്തെങ്കിലും സംസാരിച്ചിരുന്നെങ്കിൽ, എന്റെ അടുത്തേയ്ക്കു തിക്കിത്തിരക്കി വന്നതുപോലെ ജനങ്ങളദ്ദേഹത്തേയും സമീപിയ്ക്കുമായിരുന്നോ? മൂന്നു ദിവസം തുടർച്ചയായി നടന്ന പ്രഭാഷണപരമ്പരകളിൽ പങ്കെടുത്ത മിക്കവർക്കും ശ്രോതാക്കളിൽനിന്നു കരഘോഷം ലഭിച്ചെങ്കിലും എന്താണെന്റെ പ്രഭാഷണത്തെത്തുടർന്നുണ്ടായ പല നാടകീയസംഭവങ്ങളും അരങ്ങേറാതിരുന്നത്? പുഷ്ക്കിൻസമാദര

ണവേളയിലെ  അവിസ്മരണീയമുഹൂർത്തമായിരുന്നു, അത്. പിന്നീട താവർത്തിച്ചില്ല. സത്യമായും, ആത്മപ്രശംസയുടെ ഒരംശം പോലും ഉള്ളിലില്ലാതെയാണു ഞാനിതു പറയുന്നത്. ആ സന്ദർഭത്തിന്റെ മാഹാത്മ്യം മൂലം സത്യത്തിൽ എനിക്കു മൗനം പാലിയ്ക്കാനായില്ല. ഒരു ലക്ഷ്യത്തിന്റെ വാഗ്ദാനത്തിനുവേണ്ടി, സാന്ത്വനത്തിന്റെ ഒരാശയത്തിനുവേണ്ടി, മൂല്യവത്തായൊരു സാഹസികതയ്ക്കുവേണ്ടി ദാഹിയ്ക്കുന്ന മനുഷ്യരിൽ പുതിയ ചില പ്രവണതകൾ വെളിപ്പെട്ടുവരുന്നതുകൊണ്ടാണ് അതത്ര ഉദാത്തമായി അനുഭവപ്പെടുന്നത്. റഷ്യയെക്കുറിച്ചു ചില പുരോഗമനവാദികൾ നടത്തുന്ന പരിഹാസ്യമായ ജൽപ്പനങ്ങളിൽ ജനങ്ങൾ അസംതൃപ്തരാണെന്നും അതർത്ഥമാക്കുന്നുണ്ട്. റഷ്യയുടെ ദൗർബല്യങ്ങളെക്കുറിച്ചുള്ള നിരന്തരമായ ആരോപണങ്ങൾ അസഹ്യമായവിധം വളർന്നിരിക്കുന്നു! അന്നു ശ്രോതാക്കളുടെ ഹൃദയങ്ങളിൽ മാനവരാശിയുടെ സമന്വയത്തിനുവേണ്ടി ഒരു സൂചന, ഒരൊറ്റ പ്രത്യാശ, സാഹസികമായ സേവനോത്സുകതയുടെ ഒരു കൈത്തിരിമാത്രമാണു ഞാൻ കൊളുത്തിയത്. അങ്ങനെ ജനങ്ങളെ കണ്ണീരണിയിയ്ക്കുകയും ഹൃദയങ്ങളെ വികാരഭരിതമാക്കുകയും ചെയ്തുധിക്കാരമായി ചിത്രീകരിയ്ക്കാൻ താങ്കൾക്കു കഴിയുമോ? അവരെ അഭിമാനികളും അഹങ്കാരികളുമാക്കാൻ ഞാൻ ശ്രമിച്ചുവോ?

നോക്കൂ, മി.ഗ്രദോവ്സ്ക്കി, തീരെ അപ്രതീക്ഷിതമായി സംഭവിച്ചതുമൂലം പുരോഗമനത്തിന്റെ ചായക്കോപ്പയിൽ വലിയൊരു കൊടുങ്കാറ്റുയർത്തി ആ സന്ദർഭത്തിന്റെ ഗൗരവം പലരേയും തൽക്ഷണം ഭയചകിതരാക്കി. 'എന്ത്! ഇത്രകാലവും നാം അനായാസം സകലതിനേയും നിന്ദിച്ചു പരിഹസിച്ചുപോന്നു, ഇന്നിപ്പോൾ പെട്ടെന്ന്.... എന്ത്, ഇതൊരു വിപ്ലവമാണ്! നമുക്കു സൈന്യത്തെ വിളിക്കാം!'. പേടിച്ചരണ്ട പല മാന്യന്മാരും ചാടിയെഴുന്നേറ്റു: 'ശരി, എന്താണിനി നമുക്കു സംഭവിയ്ക്കാൻ പോകുന്നത്? ഇതുപോലെ നമ്മളും എഴുതാറുണ്ടല്ലോ, എവിടെയാണവർ നമ്മെ തള്ളാനൊരുങ്ങുന്നത്? വന്നതു വന്നു, കഴിയുന്നതുംവേഗം ഒരടയാളംപോലും ബാക്കിവെയ്ക്കാതെ സകല സൂചനകളും തുടച്ചു കളയണം! സമാധാനപരമായ മോസ്ക്കോയു

ടെ അന്തരീക്ഷത്തിൽ ദിവസങ്ങൾ നീണ്ടുനിന്ന ആഹ്ലാദാഘോഷ ങ്ങൾ ചെറിയൊരു ഭാവപ്പകർച്ച മാത്രമാണെന്നു നമുക്കു വ്യാഖ്യാനി യ്ക്കാം. പരിഭ്രമിയ്ക്കാനൊന്നുമില്ല! വിപ്ലവമാണെങ്കിൽ, അക്കാര്യം സൈ ന്യം നോക്കിക്കൊള്ളും!'.

അങ്ങനെ ആസൂത്രിതമായി അവർ മുന്നോട്ടു വന്നു: ഞാനൊരു ഭീ രുവാണ്, കവിയാണ്; എന്റെ പ്രഭാഷണം വെറുമൊരസംബന്ധമാ ണ്; ചുരുക്കത്തിൽ, വീണ്ടുവിചാരമില്ലാതെ ഒരു നിമിഷത്തിന്റെ വി കാരാവേശത്തിലാണു ജനങ്ങൾ പ്രതികരിച്ചതെന്നവർ പ്രചരിപ്പിച്ചു. പക്ഷേ, ജനങ്ങളതൊന്നും വിശ്വസിയ്ക്കാൻ സാദ്ധ്യതയില്ല. അതുകൊ ണ്ട് വിഷയം നയപരമായി കൈകാര്യം ചെയ്യേണ്ടി വരും. സമചി ത്തത നഷ്ടപ്പെടാതെ നാം ഈ വിപത്തു നേരിടേണ്ടിയിരിയ്ക്കുന്നു. പ്ര ഭാഷണത്തിലെ ചില ഭാഗങ്ങൾ പ്രകീർത്തിയ്ക്കപ്പെടണം: 'അതെ, എന്തായാലും ആശയങ്ങളുടെ ഒരനർഗളപ്രവാഹം നമുക്കതിൽ കാ ണാം'. അതിനുശേഷം സാവകാശം സകലരേയും സംതൃപ്തരാക്കുന്ന വിധം നിശിതമായ വിമർശനം നടത്തി സകലതും തുടച്ചുനീക്കണം. എങ്കിലും, അത്ര നയപരമായല്ല അവരതു നടപ്പാക്കിയത്. പല പഴുതു കളും പുറമേയ്ക്കു പ്രകടമായി. അവയെത്രയും വേഗം അവർക്കു മറയ്ക്കേ ണ്ടിവന്നു. അങ്ങനെയാണു പ്രശസ്തനായൊരു വിമർശകൻ, മി.ഗ്രദോ വ്സ്ക്കി, നിരുത്തരവാദപരമായ ആരോപണങ്ങൾ സാധാരണമെ ന്ന നിലയിൽ ഉന്നയിച്ചു പ്രത്യക്ഷപ്പെടുന്നത്. ലേഖനം ജനങ്ങൾ വാ യിച്ചുകഴിഞ്ഞു; തുടർന്നു സകലതും ശാന്തമായിത്തീർന്നു. എല്ലാവർ ക്കും വേണ്ടി ഉപയോഗപ്രദവും പ്രശംസാർഹവുമായൊരു കൃത്യമാണു താങ്കൾ ചെയ്തത്. എന്തായാലും താങ്കളുടെ കാഴ്ചപ്പാടുകൾ സകല പ ത്രങ്ങളിലും പ്രസിദ്ധീകരിയ്ക്കപ്പെട്ടു:

'നിരൂപകന്റെ തീക്ഷ്ണവാദങ്ങൾ അതിജീവിയ്ക്കാനൊരു മഹാകവി യ്ക്കും കഴിയില്ല. കവികൾ കവികൾതന്നെയാണ്. പക്ഷേ, ആ സ്വപ്ന ജീവികളുടെമേൽ ഒരു കുടം തണുത്ത വെള്ളം കോരിയൊഴിയ്ക്കാൻ ത യാറെടുത്തുനിൽക്കുന്ന മാന്യർ പക്ഷേ സദാ സ്വരക്ഷയിൽക്കൂടി ജാ

ഗരുകരായിരിയ്ക്കും!'.

ലേഖനത്തിന്റെ അവസാനഭാഗത്ത്, ഒരുപക്ഷേ എനിയ്ക്ക കഠിന മെന്ന തോന്നാവുന്ന പ്രയോഗങ്ങളുടെപേരിൽ താങ്കൾ ക്ഷമ ചോദിയ്ക്കുന്നുണ്ട്. എന്റെ ഈ മറുപടിയിലെ അതിലേറെ രൂക്ഷമായ പരാമർശങ്ങൾക്ക മി.ഗ്രദോവ്സ്ക്കി, ഞാൻ മാപ്പപേക്ഷിക്കാൻ ഉദ്ദേശിയ്ക്കുന്നില്ല. അലക്സാണ്ടർ ഗ്രദോവ്സ്ക്കിക്കുള്ള വ്യക്തിപരമായൊരു പ്രതികരണമല്ല ഇത്. സാധാരണജനങ്ങൾക്കവേണ്ടിയാണ ഞാനിതെഴുതുന്നത്. താങ്കളെ ആദരിക്കേണ്ട യാതൊരാവശ്യവും വ്യക്തിപരമായി എനിയ്ക്കില്ല. പക്ഷേ, ആ അഭിപ്രായങ്ങൾക്ക ഞാൻ വില കൽപ്പിക്കുന്നില്ലെങ്കിൽ ഒരു ക്ഷമാപണംകൊണ്ടുമാത്രം എങ്ങനെ കാര്യങ്ങൾ ഭംഗിയാക്കാൻ കഴിയും? നമ്മുടെ സാമൂഹ്യജീവിതത്തിലെ വിഷമകരമായൊരു കാലഘട്ടത്തെ ഇത്രയേറെ തെറ്റിദ്ധാരണാജനകമായി ചിത്രീകരിച്ചുതു കാണുമ്പോൾ അതെന്നെ വല്ലാതെ വേദനിപ്പിയ്ക്കുന്നു. ഞാനവതരിപ്പിച്ച ഒരാശയത്തെ തെരുവിലേക്ക വലിച്ചിഴച്ചതും എന്നെ വേദനിപ്പിയ്ക്കുന്നു. താങ്കളാണതിനുത്തരവാദി!

താരതമ്യേന ഹ്രസ്വമായ താങ്കളുടെ വിമർശനത്തിനു സുദീർഘമായ ഈ മറുപടി അനുയോജ്യമല്ലെന്ന്, ഒരുപക്ഷേ പരിഹാസ്യമാണെന്ന ചിലരെന്നെ ഓർമ്മിപ്പിക്കാതിരുന്നില്ല. എനിക്കതറിയുകയും ചെയ്യാം. പക്ഷേ, താങ്കളുടെ ലേഖനം എനിയ്ക്കൊരു നിമിത്തം മാത്രമായിരുന്നു: ചില കാര്യങ്ങൾ തുറന്നു പറയാൻ ഞാനാഗ്രഹിച്ചിരുന്നു. അടുത്ത വർഷം 'എഴുത്തുകാരന്റെ ഡയറി'യുടെ പ്രസിദ്ധീകരണം തുടരാനും ഞാനുദ്ദേശിയ്ക്കുന്നുണ്ട്. ഈ ലക്കം, ഭാവിയുടെ വിശ്വാസദാർഢ്യമെന്ന നിലയിൽ അതിനൊരു മാതൃകയായിത്തീരട്ടെ!

റഷ്യയിലെ രണ്ടു പ്രമുഖകക്ഷികൾക്കും ഒരുപോലെ സ്വീകാര്യമായ ചില നിർദ്ദേശങ്ങൾ വെയ്ക്കുകവഴി പരസ്പരസമന്വയത്തിന്റെ സൗഹൃദാന്തരീക്ഷം സൃഷ്ടിയ്ക്കാനാണ മോസ്ക്കോയിൽവെച്ചു നടന്ന 'പ്രഭാഷണ'ത്തിൽ ഞാൻ ശ്രമിച്ചത്. ഈയൊരു മറുപടിയിലൂടെ ആ ഉദ്ദേശശുദ്ധിപോലും ഞാൻ തകർത്തു കളഞ്ഞതായി ഒരുപക്ഷേ ആരോപണമുയർന്നേക്കാം. ഇല്ല, 'പ്രഭാഷണ'ത്തിന്റെ സന്ദേശം യാതൊ

ന്നും ചോർന്നുപോയിട്ടില്ല. മറിച്ച്, ശത്രുതയും വിദ്വേഷവുംമൂലം അക ന്നുപോയ രണ്ടു കക്ഷികളും അസാധാരണമായൊരു സാഹചര്യത്തി ലാണു ചെന്നു വീണിരിയ്ക്കുന്നതെന്നു വെളിവായതുകൊണ്ട്, ആ സൗ ഹൃദാന്തരീക്ഷം കരുത്താർജ്ജിയ്ക്കുകയാണു ചെയ്തത്. അതിലുപരി, പ രസ്പരവിശ്വാസവും സഹകരണവും വളർത്തിയെടുത്തു റഷ്യയെ ഉയര ങ്ങളിലേയ്ക്കു നയിക്കാനും പുതിയൊരു ജീവിതശൈലിയ്ക്കു തുടക്കം കു റിയ്ക്കാനും ആ പ്രഭാഷണം  കാരണമാകുമെന്നു നമുക്കു പ്രത്യാശിയ്ക്കാം.

===